മഹാകവി

# കേ. സി. കേശവപിള്ള

(വിദ്വാൻ ഏ. ഡി. ഹരിശർമ്മ)



നോട്ട്

വിദ്വാൻ കെ. റ്റി. സെബാസ്റ്റ്യൻ

സേക്രട്ട് ഹാർട്ട് ഹൈസ്കൂൾ

തേവര

മഹാകവി

# കേ. സി. കേശവപിള്ള

(വിദ്വാൻ ഏ. ഡി. ഹരിശർമ്മ)



നോട്ട്

വിദ്വാൻ കെ. ററി. സെബാസ്റ്റ്യൻ

സേക്രട്ട് ഹാർട്ട് ഹൈസ്കൂൾ

തേവര



THEVARA

THE LITTLE FLOWER PRESS,

1949

# മഹാകവി
# കെ. സി. കേശവപിള്ള

## വാസനാസമ്പന്നനായ
## ഒരു കവിയായിരുന്നു കെ. സി.

ഉത്തമകാവ്യങ്ങൾ നിർമ്മിക്കുന്നതിനാവശ്യമായ ഘടകങ്ങൾ വാസന, നൈപുണ്യം, അഭ്യാസം ഇവ മൂന്നുമാണ്. ഇതിൽ ജന്മാന്തരസുകൃതങ്ങളുടെ ഫലമായി സിദ്ധിക്കേണ്ട വാസന, ഒരുതരം സംസ്കാരവിശേഷമാണ്. ഇങ്ങനെയുള്ള വാസനയുണ്ടായിരിക്കുന്നതുകൊണ്ടുമാത്രം കാവ്യനിർമ്മാണം സാദ്ധ്യമാവുമെന്നു പറവാൻ നിർവാഹമില്ല. അതിന് നൈപുണ്യവും അഭ്യാസവുംകൂടെ കൂടിയേ കഴിയൂ. ഇതിൽ അഭ്യാസവും നിപുണതയും ഉള്ള ഒരാളുടെ കൃതികളെക്കാൾ സഹൃദയഹൃദയങ്ങളെ രസിപ്പിക്കുവാൻ കഴിയുന്നതു്, വാസനാസമ്പന്നരായ കവികളുടെ കൃതികൾക്കായിരിക്കും, പഠിപ്പും പാണ്ഡിത്യവും ഉള്ള ചിലർ നാലുവരി പദ്യമുണ്ടാക്കുവാൻവേണ്ടി തലപുകഞ്ഞാലോചിക്കുമ്പോൾ, സാമാന്യവിദ്യാഭ്യാസംപോലുമില്ലാത്ത ചിലക്കു് ഒരു മണിക്കൂറിൽ ഇരുപതും മുപ്പതും പദ്യങ്ങൾ എഴുതുവാൻ സാധിക്കുന്നതു് വാസന ഒന്നുകൊണ്ടുമാത്രമാണ്.

പതിനഞ്ചു വയസ്സിൽതന്നെ കവിത എഴുതിത്തുടങ്ങിയ കെ. സി. യുടെ ചരിത്രവും ഇതിൽനിന്ന് ഭിന്നമല്ല. "വാസനയും നിരന്തര അഭ്യാസവും അദ്ദേഹത്തിന്റെ കവിതാത്തിന് ഒരുപോലെ ഉത്തരവാദിത്വം വഹിക്കുന്നു." ഭാഷയിൽ പദ്യനിർമ്മാണത്തിനാവശ്യമായ സംസ്കൃതഭാ

ഷാപരിജ്ഞാനത്തിൻെറ കഥയോ പോകട്ടെ; മലയാള ത്തിൽതന്നെ ശരിയായ അറിവ് സമ്പാദിക്കുന്നതിനുമുമ്പ്, പതിനഞ്ചാമത്തെ വയസ്സിൽ പണ്ഡിതന്മാർപോലും കൈവെക്കുവാൻ ഭയപ്പെടുന്ന ആട്ടക്കഥാപ്രസ്ഥാനത്തിൽ ഒരു ഗ്രന്ഥമെഴുതാമെന്ന് തോന്നിയതുതന്നെ അദ്ദേഹത്തിൽ അന്തർലീനമായി കിടന്നിരുന്ന വാസന ഒന്നുകൊണ്ടു മാത്രമാണ്. എന്തെന്നാൽ കാവ്യനിർമ്മാണത്തിനാവശ്യ മെന്ന് നാം കണ്ട നൈപുണ്യമോ അഭ്യാസമോ അന്ന് അദ്ദേഹത്തിനുണ്ടായിരുന്നില്ല. പതിനഞ്ചാം വയസ്സിലെ അദ്ദേഹത്തിൻെറ കൃതി—പ്രഹ്ലാദചരിതം—ഒരുപക്ഷേ അ ബദ്ധജടിലമാണെന്ന് വന്നാൽതന്നേയും, അങ്ങനെയൊരു ഗ്രന്ഥമെഴുതുവാൻ അദ്ദേഹത്തെ പ്രേരിച്ചതു് അദ്ദേഹ ത്തിൽ ലയിച്ചുകിടന്നിരുന്ന വാസനയായിരുന്നു എന്ന് പി ന്നീടുപിന്നിട്ടുള്ള അദ്ദേഹത്തിൻെറ ഗ്രന്ഥങ്ങൾ പരിശോ ധിച്ചാലും വ്യക്തമാകുന്നതാണ്.

"നീളമൊപ്പിച്ച് കുററിതറച്ച് ചരടുകെട്ടി" പദ്യമു ണ്ടാക്കുന്ന വാസനയില്ലാത്ത ചില കവികളുടെ രീതിയല്ല അദ്ദേഹത്തിൽ നാം കാണുന്നതു്.

"നാനാനനാ ന്തനനാനാ നനാന്തനാനനാനനു..."

എന്നിങ്ങനെ പതിനഞ്ചാമത്തെ വയസ്സിൽ ഏകാക്ഷരപ ദ്യങ്ങൾപോലും അദ്ദേഹം എഴുതിത്തുടങ്ങിയിരുന്നു എന്നു പറഞ്ഞാൽ ഇന്നുള്ളവർ വിശ്വസിക്കുമോ എന്നുതന്നെ സം ശയിക്കണം. പ്രാസപ്രചുരമായ പ്രസ്തുത പദ്യത്തിൻെറ കഥയോ പോകട്ടെ.

"വിബുധാനന്ദസന്ദായി—വിദ്യാകേളീവിശാരദഃ
വിഭാതു ഹൃദയേ നിത്യം—ദേശികഃ കേശവാഹ്വയഃ"

എന്ന പദ്യത്തിലെ രചനാവൈഭവത്തെ ഏതു പണ്ഡിത നാണ് പ്രശംസിക്കാതിരിക്കുക.

കേശവീയത്തിൽനിന്നും ധാരാളം ഉദാഹരണം ചൂ ണ്ടിക്കാണിക്കുവാൻ സാധിക്കും. ശ്രീകൃഷ്ണൻ സത്യഭാമയെ വിവാഹം കഴിക്കണമെന്നുള്ള വിചാരത്തിൽ മുഴുകിയിരി ക്കുമ്പോളാണ്, ഭാമയുടെ അച്ഛനു് സൂര്യഭഗവാനിൽനി

ന്നും "സ്യമന്തകം" എന്ന രത്നം കിട്ടുന്നതു്. ശരി; ശ്രീകൃഷ്ണന്നു് ഭാമയെ കാണുവാനുള്ള സാഹചര്യം താനേ വന്നുചേൎന്നു. സ്യമന്തകരത്നത്തെ കാണുവാനാണെന്നുള്ള വ്യാജേന ശ്രീകൃഷ്ണൻ സത്രാജിത്തിന്റെ അരമനയിലെത്തുന്നു. സത്രാജിത്തു് തന്റെ രത്നത്തെപ്പററി കൃഷ്ണനെ വൎണ്ണിച്ചുകേൾപ്പിക്കുകയാണു്:—

"കാമാനുകൂലം വിഭവം കലൎന്നു
രമിച്ചുകൊൾവാനുതകുന്നവണ്ണം
മാഹാത്മ്യമേറുന്നൊരതിങ്കലാശ
പലൎക്കുമുണ്ടിന്നു വളൎന്നിടുന്നു" എന്നു്. എന്നാൽ സ്യമന്തകത്തെപ്പററിയുള്ള ഈ വൎണ്ണന ശ്രീകൃഷ്ണൻ കേൾക്കുന്നതെങ്ങനെയാണു്? ഇഷ്ടാനുസരണം സുഖമാസ്വദിച്ചുകൊണ്ടു് വിനോദിക്കുവാൻ അതിങ്കൽ (ഭാമയിൽ) പലൎക്കും ആഗ്രഹമുണ്ടെന്നു്. ഇനിയും കൃഷ്ണന്റെ മറുവടിയോ?

"കാമപ്രദം നിന്മണികാണുവാനെൻ
കണ്ണിന്നു കൗതൂഹലമുണ്ടു പാരം;
സ്ഥാനത്തിൽനിന്നായതു പോയിടാതെ
പാലിപ്പതിന്നും പരമാഗ്രഹം മേ" എന്നാണു്. അതായതു്, അഭീഷ്ടങ്ങളെയെല്ലാം പ്രദാനംചെയ്യുവാൻ കഴിവുള്ള ആ രത്നത്തെ, (സ്യമന്തകത്തെ എന്നും ഭാമയേ എന്നും അൎത്ഥം) ഒന്നു കാണുവാൻ എനിക്കാഗ്രഹമുണ്ടു്. അൎഹിക്കുന്ന സ്ഥാനത്തുനിന്നും അതു നഷ്ടപ്പെടാതെ (കൊള്ളരുതാത്ത ഭൎത്താക്കന്മാർ അവളെ വിവാഹം ചെയ്യുവാൻ ഇടവരാതെ) സൂക്ഷിക്കണമെന്നും (എനിക്കു് ഭാൎയ്യയായി സ്വീകരിക്കണമെന്നും) വലിയ ആഗ്രഹമുണ്ടു് എന്നു്. ഇങ്ങനെ തുടങ്ങിയാൽ കേശവീയം മുഴുവൻതന്നെ പകൎത്തേണ്ടതായി വരും. വാസനാസമ്പന്നമായ ഒരു തൂലികയിൽനിന്നുമാത്രം പ്രതീക്ഷിക്കാവുന്ന ഒരു ധ്വനിവിശേഷമാണു് ഈദൃശ പദ്യങ്ങളിൽ നാം കാണുന്നതു്.

സാധാരണക്കാൎക്കു് പതിനഞ്ചാമത്തെ വയസ്സിൽ ഒരു പദ്യം തെററുകൂടാതെ വായിക്കുവാൻതന്നെ പ്രയാസം. കെ. സി. ക്കാകട്ടെ പദ്യരചനപോലും നിഷ്പ്രയാസം!

മേലും കൂടാതാനും അഭിനയക്കാരൻെറ ചാതുര്യം വ ർദ്ധിച്ചുവരുന്നതുപോലെ, മറവുള്ളവരിൽനിന്ന് അദ്ദേഹത്തി ന് കിട്ടിക്കൊണ്ടിരുന്ന പ്രോത്സാഹനം ഹേതുവായി അ ദ്ദേഹത്തിൻെറ വാസനയും ചിറകുവിരിച്ച് ഉയൎന്നുപറന്നു കൊണ്ടിരുന്നു എന്നുള്ളതിന് അദ്ദേഹത്തിൻെറ ഓരോ കൃ തിയും സാക്ഷ്യംവഹിക്കുന്നുണ്ട്. അദ്ദേഹത്തിൽ വർദ്ധിച്ചുവ ന്നിരുന്ന ഈശ്വരവാസന ഒന്നുകൊണ്ടുതന്നെയാണ് അദ്ദേ ഹത്തിൻെറകൃതികൾ എല്ലാവൎക്കും ഇഷ്ടപ്പെട്ടിട്ടുള്ളതു്. എങ്കിലും മരണംവരെ അദ്ദേഹത്തിൽ കാണപ്പെട്ടിരുന്ന നി രന്തരപരിശ്രമവും അദ്ദേഹത്തിൻെറ വാസനയെ വികസി പ്പിക്കുന്നതിന് വളരെയധികം സഹായകമായിത്തീർന്നിട്ടു ണ്ടു് എന്നുള്ളതു് ആൎക്കും വിസ്മരിക്കുവാൻ കഴിയുന്നതല്ല.

## ബാല്യവും വിദ്യാഭ്യാസവും

കേ. സി. കേശവപിള്ളയുടെ ജന്മദേശം പരവൂരാണ്. വീട്ടുപേരു് വാഴവിള എന്നും. അദ്ദേഹത്തിൻെറ അച്ഛൻ വലിയവെളിച്ചത്തുവീട്ടിൽ രാമൻപിള്ളയും, അമ്മ വാഴ വിളവീട്ടിലെ ലക്ഷ്മിഅമ്മയും ആയിരുന്നു. കേരളീയൎക്കു് ഒരു കാലത്തും വിസ്മരിക്കുവാൻ കഴിയാത്തവനായ കേ. സി. കൊല്ലവർഷം 1043 മകരം 22-ാം തീയതി ജനിച്ചു. ഹൈന്ദവാചാരമനുസരിച്ച് "കേശവനെ" അഞ്ചു വയസ്സി ലെഴുത്തിനിരുത്തി. പരവൂരുള്ള സർക്കാർ പ്രൈമറിസ്കൂളാ യിരുന്നു അദ്ദേഹത്തിൻെറ ഒന്നാമത്തെ വിദ്യാലയം. അദ്ധ്യ യനത്തെ സംബന്ധിച്ചിടത്തോളം "ഒരിടത്തരക്കാരൻ" മാ ത്രമായിരുന്നു എങ്കിലും അദ്ധ്യാപകന്മാരുടെ പരിശ്രമത്തോ ടൊപ്പം കാരിണവന്മാരുടെ നിഷ്കർഷകളും വേണ്ടവി ധത്തിലുണ്ടായിരുന്നതിൻെറഫലമായി "കേശവൻ" എല്ലാ ക്ലാസ്സുകളിലും "ഒന്നാമനാ"യി കാണപ്പെട്ടിരുന്നു. പാഠ ങ്ങൾ ഉച്ചാരണശുദ്ധിയോടുകൂടി വായിക്കുന്നതിൽ "കേശ വനെ" ജയിക്കുവാൻ അദ്ദേഹം പഠിച്ചിരുന്ന ക്ലാസ്സുകളിൽ ആൎക്കും കഴിഞ്ഞിരുന്നില്ല. പദ്യോച്ചാരണത്തിലും പ്രഥ മസ്ഥാനം കേശവനുതന്നെയായിരുന്നു. പതിനൊന്നു വയ

ക്ലാസ്സുവരെ മാത്രമേ വിദ്യാലയത്തിൽനിന്നുള്ള പഠനം തുടരുവാൻ അദ്ദേഹത്തിന് ഭാഗ്യം ലഭിച്ചുള്ളൂ.

കേശവനെ പുരാണകഥകൾ പറഞ്ഞു കേൾപ്പിക്കുന്നതിലും, രാമായണാദികൃതികൾ വായിച്ചുകേൾപ്പിക്കുന്നതിലും, അദ്ദേഹത്തിന്റെ കാരണവന്മാർ കൂടുതൽ താല്പര്യം പ്രദർശിപ്പിച്ചിരുന്നതിന്റെ ഫലമായി താദൃശഗ്രന്ഥങ്ങൾ വായിക്കുവാനുള്ള അദ്ദേഹത്തിന്റെ ആസക്തി അനുദിനം വർദ്ധിച്ചുവന്നു. തനിക്കു് സംഗീതത്തിലുണ്ടായിരുന്ന വാസനയും അക്കാര്യത്തിൽ പ്രേരകമായിത്തീർന്നു. കേശവപിള്ളയ്ക്കു് ഭാഷാപരിജ്ഞാനം ഉണ്ടായിത്തുടങ്ങിയതും, പുരാണകഥാപരിചയം ആരംഭിച്ചതും, ഈ ഗ്രന്ഥങ്ങളുടെ പാരായണംകൊണ്ടാണു്.

സംഗീതത്തിൽ വാസനയും പുരാണകഥാപരിചയവും സിദ്ധിച്ച "കേശവനു്" 12 വയസ്സായതോടുകൂടി കഥകളിയിൽ അമിതമായ ഭ്രമം തുടങ്ങി. "ആട്ടം" കാണുന്നതിനുവേണ്ടി എന്തുമാത്രം ക്ലേശം സഹിക്കുന്നതിനും അദ്ദേഹം തയാറായിരുന്നു. കാലക്രമത്തിൽ ആട്ടക്കഥാഗ്രന്ഥങ്ങൾ വായിക്കുവാനുള്ള ആസക്തിയും അദ്ദേഹത്തിൽ വർദ്ധിച്ചുവന്നു. ആയിടയ്ക്കു് 56 ദിവസത്തെ ആട്ടക്കഥകൾ അദ്ദേഹം പകർത്തി എടുക്കുകയും, അതോടുകൂടി അതിലെ മിക്കഭാഗങ്ങളും പഠിക്കുകയും ഉണ്ടായി.

ഒരു ആട്ടക്കഥ എഴുതണമെന്നുള്ളതായിരുന്നു അദ്ദേഹത്തിന്റെ അടുത്ത പ്ലാൻ. സംസ്കൃതത്തിലെ ബാലപാഠങ്ങൾപോലും എങ്ങനെയിരിക്കുന്നതാണെന്നു് അറിയാൻ പാടില്ലായിരുന്ന ആ ബാലൻ തന്റെ പതിനഞ്ചാമത്തെ വയസ്സിൽ "പ്രഹ്ലാദചരിതം" എന്ന ആട്ടക്കഥ എഴുതുകതന്നെചെയ്തു. "പ്രഹ്ലാദചരിത"ത്തെപ്പററി അറിയുവാനിടയായവർ, "കേശവനു് ഒരു കവിയായാൽ കൊള്ളാമെന്നുണ്ടു് അല്ലേ?" എന്നിങ്ങനെ പരിഹാസപൂർവ്വം പറയുവാൻ ഇടയായിട്ടുണ്ടു്. ഹൃദയവേദനയോടുകൂടിയ കേശവപിള്ള തന്റെ ഗ്രന്ഥം പറവൂർ കേശവനാശാനെക്കൊണ്ടു് പരിശോധിപ്പിച്ചു. അദ്ദേഹം അതിലുള്ള തെററുകളെ സ്നേഹപുരസ്സരം ചൂണ്ടിക്കാണിക്കുകയും, കാവ്യമാർഗ്ഗങ്ങളിൽ സ

ഞ്ചരിക്കണമെങ്കിൽ സംസ്കൃതഭാഷാപരിജ്ഞാനം എത്രകണ്ടാവശ്യമാണെന്ന് മനസ്സിലാക്കിക്കൊടുക്കുകയും ചെയ്തു. പലരുടേയും പരിഹാസങ്ങളും കേശവനാശാന്റെ പ്രോത്സാഹജനകമായ ഉപദേശങ്ങളും കൂടിക്കലൎന്നതിന്റെ ഫലമായി "ഏതെങ്കിലുംതരത്തിൽ സംസ്കൃതവും ഇംഗ്ലീഷും പഠിക്കുകതന്നെ" എന്ന അനുമാനത്തിൽ അദ്ദേഹം എത്തിച്ചേൎന്നു. ഇങ്ങനെ ഇതരാപേക്ഷ കൂടാതെതന്നെ ആ ഭാഷകൾ പഠിക്കുന്നതിനുവേണ്ടി അദ്ദേഹം ശ്രമിച്ചുതുടങ്ങി.

## സ്വയം അഭ്യസനം

ഇംഗ്ലീഷ്, സംസ്കൃതം എന്നീ ഭാഷകളിൽ ഗുരുമുഖത്തുനിന്നും അറിവു സമ്പാദിക്കത്തക്കവണ്ണം ഉന്നതവിദ്യാഭ്യാസംചെയ്യുവാൻ കെ. സി. കേശവപിള്ളയ്ക്കു സാധിച്ചിരുന്നില്ല. എന്നാൽ കാവ്യാദ്ധ്വസഞ്ചാരം ചെയ്യുവാൻ ആഗ്രഹിക്കുന്ന ഒരുവനു സംസ്കൃതവും ഇംഗ്ലീഷും അപരിത്യാജ്യമാണെന്ന് അദ്ദേഹത്തിനു തോന്നിത്തുടങ്ങിയതിന്റെ ഫലമായി ആ ഭാഷകൾ പഠിക്കുവാനുള്ള ശ്രമത്തിൽ അദ്ദേഹം ഏൎപ്പെട്ടു. സ്വപ്രയത്നംകൊണ്ടുതന്നെ ഭാഷാപരമായ പാണ്ഡിത്യം ആൎക്കും സമ്പാദിക്കാമെന്നുള്ളതിനു ഒരുത്തമനിദൎശനമാണ് കെ. സി. യുടെ ജീവിതകഥ. അനന്തരകാലങ്ങളിൽ മാതൃഭാഷയിലെന്നവണ്ണം ഇംഗ്ലീഷിലും സംസ്കൃതത്തിലും, എഴുതുവാനും സംസാരിക്കുവാനുമുള്ള പ്രാപ്തി അദ്ദേഹത്തിനുണ്ടായി. ഇതെങ്ങനെ സാധിച്ചു? സ്വാശ്രയശീലം ഒന്നുകൊണ്ടുമാത്രം. അപൂൎവ്വം ചില അവസരങ്ങളിൽമാത്രം സംസ്കൃതത്തിലുള്ള ഉപരിഗ്രന്ഥങ്ങൾ മനസ്സിലാക്കുന്നതിൽ അദ്ദേഹത്തിനു മററുള്ളവരെ ആശ്രയിക്കേണ്ടതായി വന്നിട്ടുണ്ട്. പക്ഷേ അങ്ങനെയുള്ള സഹായങ്ങൾ വളരെ പരിമിതമായ കാലത്തേയ്ക്കോ അവസരങ്ങളിലേയ്ക്കോ മാത്രമേ അദ്ദേഹത്തിനാവശ്യമായി വന്നിട്ടുള്ളു. ആദ്യകാലങ്ങളിൽ, തനിക്കു ലഭിച്ചിരുന്ന സമയം മുഴുവനും സംസ്കൃതഗ്രന്ഥങ്ങൾ വായിക്കുന്നതിനും പഠിക്കുന്നതിനുംവേണ്ടി ചെലവുചെയ്തിരുന്നു. കേരളവൎമ്മ,

ഏ. ആർ. രാജരാജവൎമ്മ, മുതലായവരുമായുള്ള വാസവും അദ്ദേഹത്തിൻെറ യത്നം വിജയപ്രദമാകുന്നതിന് സഹായിച്ചിട്ടുണ്ട്.

ദിവസവും, കുറഞ്ഞതു ഓരോ മണിക്കൂറെങ്കിലും, ഇംഗ്ലീഷു പഠിക്കുന്നതിനുവേണ്ടിയും അദ്ദേഹം മാററിവച്ചിരുന്നു. കുറച്ചു നാളത്തേക്കല്ല; അവസാനകാലംവരെ. തന്നിമിത്തം പിൽക്കാലങ്ങളിൽ ആംഗലേയ മഹാകവികളുടെ ഗ്രന്ഥങ്ങൾ അനായാസേന വായിച്ചു മനസ്സിലാക്കുന്നതിന് അദ്ദേഹത്തിനു സാധിച്ചിരുന്നു. ഒരു ഇംഗ്ലീഷുപള്ളിക്കൂടത്തിൽപോയി പഠിക്കുന്നതിനുപോലും ഭാഗ്യം സിദ്ധിച്ചിട്ടില്ലായിരുന്ന അദ്ദേഹത്തിന്, ഭാവിയിൽ പല ഇംഗ്ലീഷുകവിതകളും മലയാളത്തിലേക്കു തർജ്ജമചെയ്യുവാൻ സാധിച്ചിരുന്നു എന്നു കേൾക്കുമ്പോൾ ആരുതന്നേ അദ്ദേഹത്തിൻെറ സ്വാശ്രയശീലത്തേയും സ്ഥിരോത്സാഹത്തേയും ആത്മനാ പുകഴ്ത്തുകയില്ല!! അദ്ദേഹം പഠിച്ചതുകൊണ്ടു് അഭിനയിച്ചു കാണിക്കുവാനല്ല; കൂടുതൽകൂടുതൽ പഠിക്കുവാനാണു മരണംവരെ ശ്രമിച്ചതു്. തന്നിമിത്തം അദ്ദേഹത്തിൻെറ പേരു് ഇന്നും നാം അറിയുന്നു.

## കേശവപിള്ളയുടെ ബാല്യകൃതികൾ

കെ. സി. യുടെ സംഗീതവാസനയുടേയും കഥകളിഭ്രാന്തിൻേറയും പരിണതഫലമാണ് അദ്ദേഹത്തിൻെറ ബാല്യകാലകൃതികൾ. അദ്ദേഹം 15–ാമത്തെ വയസ്സിൽ പ്രഹ്ലാദചരിതം ആട്ടക്കഥ എഴുതി. തനിക്കു ചെയ്യുവാൻ കഴിയുമായിരുന്ന മിനുക്കുപണികൾപോലും ചെയ്യാതെ ആ കവിയശഃപ്രാൎത്ഥി പ്രസ്തുത ഗ്രന്ഥം 17–ാമത്തെ വയസ്സിൽ അച്ചടിപ്പിച്ചു. പല കഥകളിസംഘക്കാരും ആ കഥ പഠിച്ച് ആടിത്തുടങ്ങി. അങ്ങനെ ലഭിച്ച പ്രോത്സാഹനത്തിൻെറ ഫലമായി അദ്ദേഹം വീണ്ടും തൻെറ പത്തൊമ്പതാമത്തെ വയസ്സിൽ "ശൂരപത്മാസുരവധം" എന്ന ആട്ടക്കഥ എഴുതി. ഈ രണ്ടു് ആട്ടക്കഥകളും, ഭാഷയുടെ ഇന്നത്തെ നിലയിൽ നിന്നുകൊണ്ടു നോക്കുന്നപക്ഷം, സാഹിത്യസം

ഗ്രാജ്യത്തിൽനിന്നും "ഭ്രഷ്ട്"കല്പിച്ചു പുറംതള്ളേണ്ടതാണൊന്ന് തോന്നിയേക്കാം. എന്നാൽ കൈരളി ഇന്നു കാണുന്ന നിലയിലും വിലയിലും എത്തിച്ചേർന്നിട്ട് കഷ്ടിച്ച് മൂന്നു വ്യാഴവട്ടക്കാലമേ ആയിട്ടുള്ളു എന്നും, അങ്ങനെയുള്ള ഒരു കാലത്തിന് മുമ്പാണ് പ്രസ്തുത കൃതികളുടെ ആവിർഭാവം എന്നും ഉള്ള വസ്തുത മനസ്സിൽവെച്ചുകൊണ്ടുവേണം നാം കേ. സി. യുടെ കൃതികളെ നിരൂപണം ചെയ്യുവാൻ.

പ്രസ്തുത കൃതികളിലെ കവിതാഭാഗത്തെ ആസ്പദിച്ചു മാത്രമാണ് പലരും കുററം പറയാറുള്ളത്. ആടുവാനും പാടുവാനും ഈ കൃതികൾ ഒട്ടുംതന്നെ മോശമല്ല. ഏതദ് കൃതികളിൽ,

"വിബുധാനന്ദസന്ദായീ-വിദ്യാകേളീവിശാരദഃ"

എന്നു തുടങ്ങുന്ന പദ്യങ്ങളിൽ പ്രതിബിംബിച്ചുകാണുന്ന അക്ലിഷ്ടമായ രചനാവൈഭവത്തെ എത്രതന്നെ അഭിനന്ദിച്ചാലും മതിയാകുന്നതല്ല. വായിച്ചു പഠിക്കുവാനുള്ളതല്ല; പാടിരസിക്കുവാനുള്ളതാണ് അദ്ദേഹത്തിൻെറ ആട്ടക്കഥകൾ. തന്നിമിത്തമാണ് പ്രസ്തുത കൃതികൾ കഥകളിക്കാരെ കൂടുതൽ ആകർഷിച്ചതും. അക്കാലത്ത് സാഹിത്യലോകത്തിൽ ഒരു കോളിളക്കംതന്നെ ഇളക്കിവിട്ട "ചക്കീചങ്കര" കർത്താവായ മുൻഷിരാമക്കുറുപ്പ്, "ഇതിൽ ഞാൻ വായിച്ചുനോക്കിയ ഏതാനും ഭാഗങ്ങൾ എനിക്ക് ഏററവും പ്രിയവും ഹൃദയംഗമവുമായി തോന്നിയിരിക്കുന്നു" എന്നാണ്, "പ്രഹ്ളാദചരിത"ത്തെപ്പററി അഭിപ്രായപ്പെട്ടിട്ടുള്ളത്.

അതുപോലെതന്നെ "ശൂരപത്മാസുരവധ"ത്തെ സാഹിത്യസാർവ്വഭൗമനായ കേരളവർമ്മയും അഭിനന്ദിച്ചു കാണുന്നു. ഇങ്ങനെ ലഭിച്ച രണ്ടു കീർത്തിമുദ്രകളോടുംകൂടിയാണ്, 20-ാമത്തെ വയസ്സിൽ അദ്ദേഹം തൻെറ മൂന്നാമത്തെ ആട്ടക്കഥയായ "ശ്രീകൃഷ്ണവിജയം" എഴുതിയത്. പ്രസ്തുത ഗ്രന്ഥമാകട്ടെ, ഏ. ആർ. രാജരാജവർമ്മയുടെ മുക്തകണ്ഠമായ പ്രശംസയ്ക്ക് വിഷയമായിട്ടുള്ളതാണ്.

ഈ മൂന്ന് ആട്ടക്കഥകൾ കൂടാതെ അദ്ദേഹത്തിൻെറ ബാല്യകൃതികളിൽ പെടുന്നതായിട്ട് "നാരായണനാമമാഹാത്മ്യം" എന്ന ഒരു കിളിപ്പാട്ടു കൂടെയുണ്ട്. എന്തുകൊണ്ടോ ആ കൃതിയ്ക്കു് അധികം പ്രചാരം ഉണ്ടായില്ല.

## കെ. സി. യെ പ്രസിദ്ധനാക്കിത്തീർത്ത സാഹചര്യങ്ങൾ

ഒരുവൻ എത്രതന്നെ സമത്ഥനായിരുന്നാലും, അയാൾ അർഹിക്കുന്നവിധത്തിൽ പ്രസിദ്ധനായിത്തീരണമെങ്കിൽ സാഹചയ്യങ്ങൾ അനുകൂലമായിരിക്കണം. അല്ലാത്തപക്ഷം എത്ര സമത്ഥനും സാധാരണക്കാരൻെറ നിലയിൽ കഴിഞ്ഞുകൂടേണ്ടതായിവരും. "മനുഷ്യനാണ് പരിസരങ്ങളെ സൃഷ്ടിക്കുന്നതു്"എന്നു നാം പറയുന്നുണ്ടെങ്കിൽ അതു് അത്ഥമില്ലാത്ത ഒരു ശൈലിമാത്രമാണ്. "മനുഷ്യൻ സാഹചയ്യങ്ങളുടെ ദാസനാണ്" എന്നുള്ളതാണ് പരമാത്ഥം. സാഹിത്യസംബന്ധമായ സംരംഭങ്ങളിൽ ഏപ്പെട്ടുകൊണ്ടിരിക്കുന്നവരെ സംബന്ധിച്ചിടത്തോളം ഈ "ചൊല്ല്" വളരെയധികം അത്ഥവത്താണ്. അനുകൂലമായ പരിതസ്ഥിതികൾ ഇല്ലാത്തതുനിമിത്തം വാസനാസമ്പന്നരായ എത്രയെത്ര കവികളാണു കൈരളിയുടെ ഗർഭത്തിൽവെച്ചുതന്നെ അലസിപ്പോയിട്ടുള്ളതു്, പൊയ്ക്കൊണ്ടിരിക്കുന്നതു്? എത്രയെത്ര കാവ്യരത്നങ്ങളാണ് മററുള്ളവരുടെ ദയാദൃഷ്ടിയെ പ്രതിക്ഷിച്ചുപ്രതിക്ഷിച്ച് അവസാനം ചവററുകൊട്ടയിൽ തള്ളപ്പെടുന്നതു്? സാഹചയ്യം! ഒരുവനെ ചക്രവത്തിതുല്യമായ പദവിയിലെത്തിക്കുന്നതും അതേ അവസരത്തിൽ രാജ്യദ്രോഹിയായി കഴുവിൽ കയററുന്നതും സാഹചയ്യംതന്നെ. ആക്കാണിതിൽ സംശയം?

കെ. സി. യുടെ സാഹിത്യസോപാനാരോഹണംതന്നെ ഇതിനൊരുത്തമ ദൃഷ്ടാന്തമാണ്. നാലാംക്ലാസ്സുവരെ മാത്രം പഠിച്ച് 11-ാമത്തെ വയസ്സിൽ വിദ്യാലയജീവിതം അവസാനിപ്പിച്ച ഒരു "കേശവനു്", ഭാവിയിൽ,കൈരളീമഹിളയുടെ തിരുമാറിനെ വിലയേറിയ കവനമാല്യങ്ങ

ളെക്കൊണ്ടലങ്കരിക്കുവാനും, മലയാളഭാഷ നിലനില്ക്കുന്നിടത്തോളംകാലം സഹൃദയഹൃദയങ്ങളിൽ മായാത്ത ഒരു സ്ഥാനം ആർജ്ജിക്കുവാനും, കഴിഞ്ഞതു് തീർച്ചയായും അദ്ദേഹത്തിനുലഭിച്ച അനുകൂലസാഹചര്യം ഒന്നുകൊണ്ടു മാത്രമാണു്.

പ്രാഥമികവിദ്യാഭ്യാസത്തിനുശേഷം രണ്ടുകൊല്ലം അദ്ദേഹം തന്റെ കാരണവന്മാരെ സഹായിക്കുവാൻ പ്രവൃത്തികച്ചേരിയിൽ കണക്കെഴുത്തുജോലി ചെയ്തുകൊണ്ടിരുന്നു. 20-ാമത്തെ വയസ്സിൽ കൊല്ലത്തെത്തി ഒരു വൈദ്യശാലയിൽ താമസിച്ചു് ഏതാനുംപേരെ സംസ്കൃതം പഠിപ്പിച്ചുകൊണ്ടിരുന്നു. എന്നാൽ ഈയവസരത്തിൽ അദ്ദേഹം ഏതാനും ഗ്രന്ഥങ്ങളുടെ കർത്താവായിരുന്നതിനാലും, ആ ഗ്രന്ഥങ്ങളെല്ലാം കേരളവർമ്മ തുടങ്ങിയവരുടെ അഭിനന്ദനങ്ങൾക്കു് പാത്രമായതായിരുന്നതിനാലും, ചെല്ലുന്നദിക്കിലെല്ലാം ജനങ്ങൾ അദ്ദേഹത്തെ ബഹുമാനിച്ചുതുടങ്ങി. സാഹിത്യവാസനയുള്ളവരെ പ്രോത്സാഹിപ്പിക്കുക എന്ന ഏകവ്രതത്തോടുകൂടിയ കേരള "കാളിദാസ"നിൽനിന്നും അദ്ദേഹത്തിനു ലഭിച്ച സർട്ടിഫിക്കേററുകളാണു് കെ.സി.യുടെ പ്രസിദ്ധിക്കുള്ള ഒന്നാമത്തെ ഹേതു. എന്തെന്നാൽ കേരളവർമ്മയുടെ സാക്ഷിപത്രത്തിനു അന്നുണ്ടായിരുന്ന വില ആരാലും ചോദ്യം ചെയ്യപ്പെടാത്ത ഒന്നായിരുന്നു. ഇന്നുള്ളതുപോലെ ധാരാളം സാഹിത്യകാരന്മാർ അന്നില്ലായിരുന്നു എന്നുള്ളതും നാം ഓർക്കണം.

ഇക്കാലത്തോടടുത്തുതന്നെയായിരുന്നു, കോട്ടയത്തുനിന്നു "മനോരമ" പുറപ്പെട്ടുതുടങ്ങിയതു്. പിന്നീടു കേരളത്തിൽ പ്രസിദ്ധന്മാരായിത്തീർന്ന പല കവികളേയും സൃഷ്ടിച്ചതു്, ഒരു തികഞ്ഞ ഭാഷാഭിമാനിയായ കണ്ടത്തിൽ വറുഗീസ്സുമാപ്പിളയുടെ നേതൃത്വത്തിൽ നടത്തിയിരുന്ന "മനോരമ" യായിരുന്നു എന്നു പറഞ്ഞാൽ, അർത്ഥമില്ലാത്ത വാദങ്ങളെക്കൊണ്ടും വിഷയങ്ങളെക്കൊണ്ടും വായനക്കാരെ കബളിപ്പിക്കുന്ന മനസ്സാക്ഷിയില്ലാത്ത ഇന്നത്തെ പത്രപ്രവർത്തകന്മാർക്കു് ഒരു "മനംമറിച്ചി"ലിനു് കാരണമായേക്കാം. ജാതിചിന്തയോ സാമർത്ഥ്യത്തിന്റെ അളവോ ഒന്നും നോ

ക്കാതെ വാസനയുള്ള ഏവരേയും ഒരുപോലെ സ്വാഗതം ചെയ്തുകൊണ്ടാണ് പണ്ടത്തെ മനോരമയുടെ ഓരോ പതിപ്പും പുറത്തുവന്നിട്ടുള്ളത്. ഈ പത്രവും കേ. സി. യുടെ പ്രശസ്തിയിൽ വലിയപങ്ക് വഹിച്ചിട്ടുണ്ട്.

1067-ൽ കോട്ടയത്തുവച്ചാരംഭിച്ച കവിസമാജവും, അതിൽനിന്നും കേ. സി.-യ്ക്കു് തുടർച്ചയായി ലഭിച്ചുകൊണ്ടിരുന്ന സമ്മാനങ്ങളും അദ്ദേഹത്തിൻെറ പ്രശസ്തിയെ ശതഗുണം വർദ്ധിപ്പിച്ചു. പരീക്ഷായോഗ്യത ഒന്നും ഇല്ലായിരുന്നു എങ്കിലും കേരളവർമ്മയുടെ ഒരു സർട്ടിഫിക്കേററോടുകൂടി അദ്ദേഹം കൊല്ലം മലയാളംസ്കൂളിലെ ഒരു ഭാഷാദ്ധ്യാപകനായി ഉയരുന്നു. രണ്ടു കൊല്ലം കഴിഞ്ഞില്ല; അതിനുമുമ്പ് രാജകൊട്ടാരത്തിലെ അദ്ധ്യാപകനായി അദ്ദേഹം നിയമിതനായി. ഇങ്ങനെ തിരുവിതാംകൂർ രാജകൊട്ടാരവുമായി ബന്ധപ്പെട്ടുകൊണ്ടുള്ള കേ: സി. യുടെ ജീവിതവും തൻെറ പ്രശംസാർഹമായ പ്രശസ്തിക്ക് മറെറാരു കാരണമായിരുന്നു.

കേരളവർമ്മ, ഏ. ആർ. രാജരാജവർമ്മ, ഗണപതിശാസ്ത്രികൾ, ഉള്ളൂർ, എന്നീ പണ്ഡിതപ്രകാണ്ഡങ്ങളുമായി അടുത്തു പെരുമാറുന്നതിന് തിരുവനന്തപുരത്തെ ജീവിതം അദ്ദേഹത്തെ വളരെയധികം സഹായിച്ചു. അവരുമായുള്ള സംസർഗ്ഗമാകട്ടെ കേ. സി. യുടെ കവിതാവാസനയെ ഉദ്ദീപിപ്പിക്കുന്നതിനും ഇടയായി. അന്ന് കേരളത്തിലെ പ്രസിദ്ധപണ്ഡിതന്മാരായിരുന്ന കേരളവർമ്മ തുടങ്ങിയവരോടുള്ള സഹവാസവും അദ്ദേഹത്തെ കൂടുതൽ പ്രസിദ്ധനാക്കിത്തീർത്തു.

തന്നെയുമല്ല; "ഉത്സാഹിനം പുരുഷസിംഹമുപൈതി ലക്ഷ്മിഃ" എന്ന അഭിജ്ഞമതം ശരിയാണെങ്കിൽ ഒരുവൻെറ ജീവിതവിജയത്തിന് സ്ഥിരപരിശ്രമം ആവശ്യമാണെന്ന് കാണാം. നമ്മുടെ കേ. സി. യാകട്ടെ ഒരിക്കലും ഭഗ്നാശനാകാത്ത ഒരു സ്ഥിരോത്സാഹി ആയിരുന്നു എന്നുള്ളതിന് അദ്ദേഹത്തിൻെറ ജീവിതചരിത്രത്തിലെ ഓരോ ഏടുകളും സാക്ഷ്യം വഹിക്കുന്നതാണ്. അതുകൊണ്ടു അദ്ദേഹത്തിൻെറ പ്രവർത്തനസരണികൾ ആദ്യന്തം വിജയപ്രദമായി

കലാശിച്ചതിൽ ആശ്ചര്യത്തിനവകാശമില്ലതന്നെ. ജന്മസിദ്ധമായ വാസന അദ്ദേഹത്തിനുണ്ടായിരുന്നു എന്നിരുന്നാലും, അദ്ദേഹത്തിനു ലഭിച്ച അനുകൂലമായ സാഹചര്യങ്ങളാണു് അദ്ദേഹത്തിന്റെ കവിതാവാസനയെ വേണ്ടവഴിയ്ക്കു തിരിക്കുവാനും അങ്ങനെ ഒരു മഹാകവിയായി പ്രസിദ്ധനായിത്തീരുവാനും അദ്ദേഹത്തെ സഹായിച്ചതു് എന്നുള്ളതിൽ സംശയത്തിനശേഷമവകാശമില്ല.

## അന്നത്തെ കവികളിൽ കെ. സി. ക്കുണ്ടായിരുന്നസ്ഥാനം

മനോരമയുടെ പണ്ടത്തെ പംക്തികൾ, കവിസമാജത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന സ്ഥാനം, ഇവയെ പരിശോധിച്ചാൽ കെ. സി. യ്ക്കു് അന്നത്തെ കവികളുടെ ഇടയിലുണ്ടായിരുന്ന സ്ഥാനം എന്തായിരുന്നു എന്നു് സ്പഷ്ടദൃഷ്ടമാകുന്നതാണു്. എന്തെന്നാൽ അന്നത്തെ കേരളീയകവികളുടെ വിഹാരരംഗമായിരുന്നു മനോരമയും കവിസമാജവും. ഒടുവം, നടുവം, കൊട്ടാരം, കേരളകാളിദാസൻ, കേരളപാണിനി, ചക്രപാണി, കൊച്ചുണ്ണിത്തമ്പുരാൻ, കട്ടക്കയം, തുടങ്ങി അന്നത്തെ എല്ലാ കവികളും അവരവരുടെ തനിപ്രഭാവത്തോടുകൂടെ അവ രണ്ടിലും പ്രത്യക്ഷപ്പെട്ടിരുന്നു. ഏതെങ്കിലും പ്രകൃതത്തെ സംബന്ധിച്ചുള്ള വർണ്ണനകൾ, സമസ്യാപൂരണങ്ങൾ, നിരൂപണങ്ങൾ എന്നിവകളുൾപ്പെട്ടതായിരുന്നു മനോരമയുടെ കവിതാപംക്തി.

മററുള്ളവരുടെ ശ്രദ്ധയ്ക്കും ഗാഢമായ ചിന്തക്കും ഒരുപോലെ വിഷയമാകത്തക്ക വിധത്തിൽ ആയിരുന്നു കെ. സി. യുടെ മനോരമാവിഹാരം. അദ്ദേഹം നിർദ്ദേശിച്ചിരുന്ന സമസ്യകൾ പൂരിപ്പിക്കുന്നതിനു തന്നെ മിക്കവാറും കേരളവർമ്മയെക്കൊണ്ടോ, അഥവാ കേരളപാണിനിയെക്കൊണ്ടോ മാത്രമേ സാധിച്ചിരുന്നുള്ളു. അതുപോലെതന്നെ കേരളവർമ്മയുടെയും മററും സമസ്യകൾ പൂരിപ്പിക്കണമെങ്കിൽ അതിനു് നമ്മുടെ കേശവപിള്ളതന്നെ വേണമായിരുന്നു. അന്നു് കവികൾ തമ്മിൽ മനോരമയിൽക്കൂടി ഉണ്ടാ

യിട്ടുള്ള വാദപ്രതിവാദങ്ങൾക്ക് കേശവപിള്ളതന്നേയാണ് പലഃപ്പോഴും മാദ്ധ്യസ്ഥ്യം പറയേണ്ടതായിവന്നിട്ടുള്ളതു്. മനോരമ തുടങ്ങിയപ്പോഴും അതിൽ എന്തെങ്കിലും പരിഷ്കാരങ്ങൾ വരുത്തേണ്ട സന്ദർഭങ്ങൾ നേരിട്ടിട്ടുള്ള അവസരങ്ങളിലും തൽഭാരവാഹികൾ കെ. സി. യുടെ അഭിപ്രായങ്ങൾ കൂടെ ആരാഞ്ഞിരുന്നു എന്നുള്ളതും, മനോരമയിൽ അദ്ദേഹത്തിനുണ്ടായിരുന്ന സ്ഥാനം നിർണ്ണയിക്കുന്ന വിഷയത്തിൽ സഹായകമാണ്.

ഇനി, കവിസമാജത്തിലേക്ക് കടന്നു നോക്കാം. 1067-ൽ ആരംഭിച്ച കവിസമാജത്തിൻെറ ഉദ്ഘാടനത്തോടനുബന്ധിച്ച് നടത്തപ്പെട്ട യോഗത്തിൽ കെ. സി. ഹാജരായതുതന്നെ ഒരു പ്രസംഗകൻ എന്ന നിലയ്ക്കാണ്. അവിടെവച്ചുതന്നെ സാഹിത്യപരങ്ങളായ പല മത്സരപ്പരീക്ഷകളും നടത്തുകയുണ്ടായി. മഹാകവി കുഞ്ഞിക്കുട്ടൻ തമ്പുരാൻ, കൊട്ടാരത്തിൽ ശങ്കുണ്ണി, എന്നിങ്ങനെ പ്രസിദ്ധന്മാരായ പല പണ്ഡിതന്മാരും ആ പരിക്ഷകളിൽ സംബന്ധിച്ചിരുന്നെങ്കിലും, മൂന്നിൽ രണ്ടു പരിക്ഷകൾക്കും കേശവപിള്ള തന്നെയായിരുന്നു ഒന്നാം സമ്മാനം "തട്ടിയെടുക്കുക"യുണ്ടായതു്. പക്ഷേ ഈ സമ്മാനങ്ങളെക്കാൾ വലുതു്, "സരസദ്രുതകവികിരീടമണി"യായ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാനെപ്പോലും ജയിക്കുവാൻ അദ്ദേഹത്തിനു സാധിച്ചു എന്നുള്ളതായിരുന്നു.

കവിസമാജം "ഭാഷാപോഷിണി"യായി രൂപാന്തരപ്പെട്ട പിന്നീടുള്ള കാലങ്ങളിലും കവിതാചാതുര്യപ്പരീക്ഷയിലുംമററും കെ. സി. തന്നെ ഒന്നാംസമ്മാനം നേടിയിരുന്നു. അദ്ദേഹം എഴുതിയിട്ടുള്ള "ലക്ഷ്മീകല്യാണം" നാടകം, "ഭാഷാനാരായണീയം" എന്നീ ഗ്രന്ഥങ്ങളും ഭാഷാപോഷിണിയുടെ പാരിതോഷികങ്ങൾക്ക് അർഹമായിട്ടുള്ളതാണ്. ഭാഷാപോഷിണിമാസികയിലും കെ. സി.ക്കു തന്നെയായിരുന്നു മുൻഗണന.

കൂടാതെ, കെ. സി. കേശവപിള്ളയുടെ കൃതികളും, കേരളവർമ്മ, കേരളപാണിനി എന്നിവരൊഴിച്ച് അന്നുണ്ടായിരുന്ന മററു കവികളുടെ കൃതികളും തമ്മിൽ സാഹിത്യദ

ഷ്ട്യാ പരിശോധിച്ചു നോക്കിയാലും അന്നത്തെ കവികളുടെ ഇടയിൽ കെ. സി. ക്കുണ്ടായിരുന്ന സ്ഥാനം സമുന്നതമായിരുന്നു എന്നു കാണുവാൻ കഴിയും.

## ദ്വിതീയാക്ഷരപ്രാസവാദം

ആശയം എത്രതന്നെ സുന്ദരമായിരുന്നാലും, അവയെ സുന്ദരമായ വിധത്തിൽ പ്രതിപാദിക്കുകകൂടെ ചെയ്തെങ്കിൽ മാത്രമേ കാവ്യത്തിനു് ഭംഗി ഉണ്ടാകുകയുള്ളൂ. എന്തെന്നാൽ സുന്ദരമായ ആശയങ്ങളുടെ സുന്ദരമായ പ്രതിപാദനമാണു് സാഹിത്യം. കാവ്യത്തിൻെറ ഭംഗി ശബ്ദാധിഷ്ഠിതമായി വന്നാൽ അങ്ങനെയുള്ള അലങ്കാരത്തിനു് ശബ്ദാലങ്കാരമെന്നും, അർത്ഥാധിഷ്ഠിതമായി വന്നാൽ അർത്ഥാലങ്കാരമെന്നും പേർ. ഇങ്ങനെയുള്ള ശബ്ദാലങ്കാരങ്ങളിൽ പ്രാധാന്യം അർഹിക്കുന്ന ഒന്നാണു് പ്രാസം. ഓരോ ദേശക്കാർക്കും ഓരോ തരത്തിലുള്ള പ്രാസങ്ങളോടാണിഷ്ടം. കേരളീയർക്കു് ദ്വിതീയാക്ഷരപ്രാസത്തോടും. തന്നിമിത്തം മലയാളത്തിലെ അലങ്കാരകർത്താവായ കേരളപാണിനി ഈ പ്രാസത്തിനു് "കേരളപ്രാസം" എന്നാണു പേരിട്ടിരിക്കുന്നതു്. പദ്യങ്ങളിലെ എല്ലാ വരികളിലെയും രണ്ടാമത്തെ അക്ഷരം ഒരുപോലിരിക്കുകയെന്നുള്ളതാണു് ഈ പ്രാസത്തിൻെറ സാമാന്യലക്ഷണം.

എങ്ങനെയാണു് ഈ പ്രാസം ഭാഷയിൽ കടന്നുകൂടിയതു് എന്നുള്ളതു് നിശ്ചയിക്കുക സാദ്ധ്യമല്ല. പ്രാചീനകാലംമുതല്ക്കുതന്നെ ഈ പ്രാസം ഭാഷയിൽ കണ്ടുവരുന്നുണ്ടു്. എഴുത്തച്ഛൻെറയുംമററും കാലമായതോടുകൂടി ഈ പ്രാസം ഒരു നിയമമെന്ന നിലയിൽ നമ്മുടെ കൃതികളിൽ സ്ഥലം പിടിച്ചിരിക്കുന്നതായി കാണുവാൻ കഴിയും. പ്രാസമില്ലാതെ കവിതയെഴുതുന്നതു് ഏതദ്വിഷയത്തിലുള്ള അശക്തിയുടെ ലക്ഷണമായിട്ടാണു് അന്നും ഭാഷാഭിമാനികൾ കരുതിയിരുന്നതു് എന്നുവേണം ഊഹിക്കുവാൻ.

പക്ഷേ ദ്വിതീയാക്ഷരപ്രാസത്തിൽ സ്വരവ്യഞ്ജനങ്ങൾക്കു് ഐക്യം വേണമെന്നുള്ള നിയമം അന്നില്ലായിരുന്നു.

ഒരു വൎഗ്ഗത്തിൽപ്പെട്ട ഏതെങ്കിലും അക്ഷരങ്ങളെ ഓരോ വരികളിലും ആവൎത്തിക്കുന്നതുകൊണ്ടുമാത്രം അവർ തൃപ്തിപ്പെട്ടിരുന്നു. എന്നാൽ അക്ഷരങ്ങൾക്കുള്ള സവൎഗ്ഗീയത്വം കൊണ്ടു മാത്രം തൃപ്തിപ്പെടുവാൻ സാദ്ധ്യമല്ലെന്ന് ഇടക്കാലത്തൊരഭിപ്രായമുണ്ടായി. അന്നതു അധികമാരും ശ്രദ്ധിച്ചിരുന്നില്ല. എന്നാൽ കേരളവൎമ്മയുടെ കാലത്തു് ആ അഭിപ്രായം കൂടുതൽ ശക്തിപ്പെട്ടു. ദ്വിതീയാക്ഷരപ്രാസത്തിന് സ്വീകരിക്കുന്ന അക്ഷരങ്ങൾ സജാതീയങ്ങളൊ സവൎഗ്ഗീയങ്ങളൊ ആയാൽ പോരെന്നും അവയ്ക്കു് സ്വരവ്യഞ്ജനൈക്യംകൂടെ ഉണ്ടായിരിക്കേണ്ടതാവശ്യമാണെന്നും ആയിരുന്നു അദ്ദേഹത്തിൻെറ അഭിപ്രായം. കാവ്യത്തിൻെറ ആഭ്യന്തരവും ബാഹ്യവുമായ സൗന്ദൎയ്യസമ്പത്തു പരിപൂൎണ്ണമായിട്ടൊരുപോലെയൊത്തിണങ്ങിയാൽ മാത്രമെ കാവ്യകലയുടെ ആസ്വാദ്യത വൎദ്ധിക്കു എന്നുള്ള അദ്ദേഹത്തിൻെറ അഭിപ്രായത്തിൽനിന്നുമാണ് ഈ വാദം ഈ രീതിയിൽ ഉടലെടുത്തതു്.

ഈ അഭിപ്രായം പുറത്തുവന്നതോടുകൂടി പലരും ഈ രീതിയെ കണ്ണടച്ചനുകരിക്കുകയും വാനോളം പുകഴ്ത്തുകയും ചെയ്തു. മററു ചിലരാകട്ടെ ഈ ദ്വിഃപ്രാസവാദത്തെ അപലപിക്കുവാനും തുടങ്ങി. പ്രാസാനുകൂലികളുടെ നേതൃത്വം കേരളവൎമ്മ ഏറെറടുത്തു. പ്രാസവിദ്വേഷികളുടെ സാരഥ്യം കേരളപാണിനിയും. ഓരോ കക്ഷികളും തങ്ങളുടെ അഭിപ്രായങ്ങളെ സാധൂകരിക്കുവാൻവേണ്ടി ഉന്നയിച്ച പ്രധാന വാദമുഖങ്ങൾ സംഗ്രഹിച്ചു് താഴെ ചേൎക്കുന്നു:—

## പ്രാസപക്ഷപാതികൾ

1) ഭാഷയിൽ പുരാതനകാലംമുതൽതന്നെ നിലനിന്നുപോരുന്ന ഈ രീതിയെ നാം ഉപേക്ഷിക്കുന്നതു് ശരിയല്ല. 2) സംസ്കൃതത്തിൽ വൃത്യനുപ്രാസം ഉപയോഗിക്കുന്നതുകൊണ്ടു നമുക്കും അതുതന്നെ മതി എന്നു വെയ്ക്കുന്നതു് പരദേശസ്ത്രീകൾ ചേലയുടുക്കുന്നതുകൊണ്ട് മലയാളിസ്ത്രീകളും അങ്ങനെ ചെയ്യണം എന്നു പറയുന്നതുപോലെയാ

ണ്. 3) ദ്വിതീയാക്ഷരപ്രാസത്തിന് ശ്രവണസുഖമില്ലെന്ന് പറയുന്നത് ആസ്വദിക്കുവാൻ കഴിവില്ലാത്തതുകൊണ്ടാണ്. 4) ദ്വി:പ്രാസത്തെ കുറ്റം പറയുന്നത് നിരർത്ഥപദങ്ങൾകൂടാതെ കാവ്യരചന ചെയ്യുവാൻ അറിഞ്ഞുകൂടാത്തവരാണ്. 5) അർത്ഥപുഷ്ടിക്കുവേണ്ടിയാണ് കവികൾ ശ്രമിക്കേണ്ടത് എന്നിരുന്നാലും ശബ്ദഭംഗികൂടെ ഉണ്ടായിരിക്കുന്നത് തങ്കത്തിന് സുഗന്ധംപോലെ നന്നായിരിക്കും. 6) വാസനയില്ലാത്ത കവികൾ ഈ രീതി സ്വീകരിക്കുന്നതുകൊണ്ടാണ് ഇതിൽ ദോഷമുണ്ടെന്ന് പറയുവാൻ ഇടവരുന്നത്.

## പ്രതിപക്ഷക്കാർ

1) നാം സംസ്കൃതഭാഷയെ അനുകരിക്കുന്നിടത്തോളംകാലം, സംസ്കൃതകാവ്യങ്ങൾക്കലങ്കാരമായ വൃത്ത്യനുപ്രാസം മാത്രം നമുക്കു യോജിക്കുന്നതല്ലെന്നു പറവാൻ ന്യായമില്ല. 2) മൂന്നാമത്തേയോ നാലാമത്തേയോ അഥവാ അവസാനത്തേയോ അക്ഷരങ്ങൾക്കുള്ളതിനേക്കാൾ രണ്ടാമത്തെ അക്ഷരത്തിന് പ്രാധാന്യമുണ്ടെന്നു പറയുന്നതിൽ എന്താണു യുക്തി? 3) പ്രാസദീക്ഷ അവശ്യം സ്വീകരണീയമെന്നു വന്നാൽ പദ്യങ്ങളിൽ ഇന്നുകാണുന്ന നിരർത്ഥപദങ്ങളുടെ സംഖ്യ വർദ്ധിക്കുകയേ ഉള്ളൂ. 4) പദങ്ങളെ അനാവശ്യമായി വെട്ടിമുറിച്ചു പ്രയോഗിക്കേണ്ടതായി വരും. 5) അർത്ഥത്തിനുവേണ്ടി ശബ്ദങ്ങളെ പ്രയോഗിക്കുകയാണ്, പ്രത്യുത ശബ്ദങ്ങൾക്കുവേണ്ടി അർത്ഥത്തെ പ്രയോഗിക്കുകയല്ല വേണ്ടത്. 6) കവിതാമാർഗ്ഗത്തിൽ കോട്ടപോലുള്ള ഒരു പ്രതിബന്ധത്തേയാണ് ഈ പ്രാസം ഉണ്ടാക്കിവെയ്ക്കുന്നത്. 7) ദ്വി:പ്രാസംകൊണ്ടേ കാവ്യത്തിന് ഭംഗി ഉണ്ടാകൂ എന്നു പറയുന്നത്, വെളുത്ത ആളുകൾക്കേ സൌന്ദര്യമുള്ളൂ എന്നു പറയുന്നതുപോലെയാണ്. 8) ഗുണമില്ലെന്നു മാത്രമല്ല, ശബ്ദത്തിനും അർത്ഥത്തിനും ദോഷമുണ്ടാക്കുകയാണ് ദ്വി:പ്രാസപ്രയോഗത്തിൻെറ ഫലമെങ്കിൽ പിന്നെയെന്തിനാണ് ഈ "ഏടാകൂട"ത്തെ ഇത്ര കാര്യമായി വലിച്ചു കയററി പ്രതിഷ്ഠിക്കുന്നത്?

ഈവക വാദങ്ങളുമായി ഓരോഭാഗത്തും പണ്ഡിതന്മാർ തട്ടിച്ചുകൂടി. വാദം ഉത്തരോത്തരം ശക്തിപ്പെട്ടുവന്നു. നടുവത്തച്ഛൻ, കുഞ്ഞിക്കുട്ടൻതമ്പുരാൻ, ഉള്ളൂർ എന്നിവർ കേരളവർമ്മഭാഗത്തും പുന്നശ്ശേരി നമ്പി, കെ. സി, അനന്തപ്പായി, തുടങ്ങിയവർ ഏ. ആർ–ൻെറ ഭാഗത്തും ചേൎന്നു. അങ്ങനെ ദ്വി:പ്രാസവാദം അവിചാരിതമായ പിൻബലത്തോടുകൂടി പുരോഗമിച്ചു. ഏ. ആർ, കെ. സി, തുടങ്ങിയ പ്രാസവിദേ്വഷികൾ, അവർക്ക് പ്രാസപ്രയോഗത്തിലുള്ള അപ്രാപ്തികൊണ്ടല്ല, ആവിധം വാദിച്ചതെന്നു് അവരുടെ ഗ്രന്ഥങ്ങൾതന്നെ സാക്ഷ്യം വഹിക്കും. വളരെയധികം "ഒച്ചപ്പാടു"കൾക്കു ശേഷമാണ് ഈ പ്രാസവാദം ഏ. ആർ—ൻെറ മദ്ധ്യസ്ഥതയിൽ അവസാനിച്ചതു്.

## പ്രാസ'യുദ്ധ'ത്തിൽ കെ. സി. യുടെ പങ്കു്

കൊ: വ: 1083–ൽ തിരുവനന്തപുരം കോളേജ് മലയാളം സമാജത്തിൻെറ വാൎഷികയോഗത്തിൽ കെ. സി. ചെയ്ത ഒരു പ്രസംഗമാണ് ദ്വി:പ്രാസവാദത്തിനു് കാരണമായതു് എന്നു് പലരും അഭിപ്രായപ്പെട്ടുകാണുന്നുണ്ടു്. എന്നാൽ ആ അഭിപ്രായം അതേപടി ശരിയല്ല. എന്തെന്നാൽ പ്രാസവാദം പ്രസ്തുതയോഗത്തിനു് പതിനഞ്ചു കൊല്ലങ്ങൾക്കു മുമ്പുതന്നെ ആവിൎഭവിച്ചതാണെന്നുള്ളതിനു് പ്രാസവാദത്തെ അനുകൂലിച്ചും പ്രതികൂലിച്ചും മനോരമയിൽ എഴുതിയിരുന്ന ലേഖനങ്ങൾതന്നെ സാക്ഷ്യം വഹിക്കുന്നുണ്ടു്. പ്രാസവാദനേതാക്കന്മാരായിരുന്ന ഏ. ആർ-ം കേരളവർമ്മയും താന്താങ്ങളുടെ അഭിപ്രായങ്ങളെ സാധൂകരിക്കുന്നതിനുവേണ്ടി ചില കാവ്യങ്ങൾപോലും ഇതിനകം നിർമ്മിച്ചുകഴിഞ്ഞിരുന്നു. എന്നാൽ കാലക്രമത്തിൽ ഈ വാദം ഏതാണ്ടു് ശാന്തമായി. അതോടുകൂടി പ്രാസപക്ഷപാതിയായ കേരളവർമ്മ ദ്വിതീയാക്ഷരപ്രാസരഹിതമായി "ദൈവയോഗം" എന്ന ഒരു കാവ്യമെഴുതി. ഇങ്ങനെ പ്രാസവാദത്തിനു് അവിചാരിതമായ ഒരു വിരാമം ഉണ്ടായതോടുകൂടിയാണ് 1083–ൽ കോളേജ് മലയാളം സമാജത്തിൻെറ വാൎഷികം നടന്നതു്.

യോഗാദ്ധ്യക്ഷൻ ദ്വി:പ്രാസവാദിയായ കേരളവൎമ്മ. പ്രസംഗകൻ ദ്വി:പ്രാസശത്രുവായിരുന്ന കേ. സി. യും. അങ്ങനെ പ്രസ്തുത സമ്മേളനത്തിൽ "വാദിപ്രതികൾ" ഒന്നിച്ചുചേൎന്നു. കേ. സി. യുടെ "ഭാഷാകവിത" എന്ന വിഷയത്തെ ആസ്പദിച്ചുള്ള ഉപന്യാസം തുടങ്ങി ഏതാനും നിമിഷങ്ങൾ കഴിഞ്ഞില്ല; പ്രസംഗകന്റെ വിഷയം ദ്വി:പ്രാസത്തെ അപലപിക്കുന്നതായിത്തീൎന്നു. കേരളവൎമ്മയുടെ ഓരോ അഭിപ്രായങ്ങളേയും ഖണ്ഡിച്ചുകൊണ്ടു്, അദ്ദേഹത്തിന്റെയും ഒരു മഹാസദസ്സിന്റെയും മുമ്പിൽ നിന്നുകൊണ്ടു് കേ. സി. നടത്തിയ പ്രൗഢവും ഉജ്ജ്വലവുമായ ആ പ്രസംഗം കേരളവൎമ്മയെ അത്യധികം ക്ഷോഭിപ്പിച്ചു. തന്നെ പരസ്യമായി അധിക്ഷേപിക്കുവാൻവേണ്ടി തന്റെ അനന്തരവൻ—ഏ. ആർ—പ്രയോഗിച്ച ഒരു തന്ത്രമാണു് അതു് എന്നു് കേരളവൎമ്മ ധരിച്ചു. അന്നു് ദ്വി:പ്രാസത്തിനെതിരായി കേ. സി. കേശവപിള്ള ഉന്നയിക്കുകയുണ്ടായ ആശയങ്ങളുടെ ചുരുക്കം ഏതാണ്ടിവിധമായിരുന്നു:—

1) ഭാഷയുടെ ശൈശവംമുതൽ ദ്വി:പ്രാസം ഉണ്ടായിരുന്നു എന്നുള്ളതു് ശരിയാണു്. പക്ഷേ ഭാഷയുടെ ആ കാലം കഴിഞ്ഞുപോയി. ഗൌരവമുള്ള വിഷയങ്ങളെ പ്രതിപാദിക്കുവാനുള്ള ഭാഷയുടെ ഇന്നത്തെ കഴിവിനെ, പ്രാസത്തിനുവേണ്ടി ദുൎവ്വിനിയോഗം ചെയ്യുന്നതു് കഷ്ടമാണു്. 2) തമിഴിലെ രീതിയാണിതു്. നാം തമിഴിനെയല്ല; സംസ്കൃതത്തെയാണിപ്പോഴാശ്രയിക്കുന്നതു്. സംസ്കൃതാലങ്കാരികന്മാർ ദ്വി:പ്രാസത്തിനു് പ്രാധാന്യം കല്പിക്കുന്നില്ല. 3) ശബ്ദപ്രധാനങ്ങളായ കാവ്യങ്ങളേക്കാൾ വ്യംഗ്യപ്രധാനങ്ങളായ കാവ്യങ്ങൾക്കാണു് കാവ്യജ്ഞന്മാർ വില കല്പിക്കുന്നതു്. 4) പ്രാസത്തിനു് പ്രാധാന്യം കൊടുത്തിട്ടുള്ള കൃതികൾ ആലങ്കാരികദൃഷ്ടിയിൽ അധമങ്ങളാണു്. 5) പൂൎവ്വാചാരങ്ങളെ നാം കണ്ണടച്ചനുകരിക്കുന്നതു് കഷ്ടമാണു്. 6) പദങ്ങളെ ദ്വി:പ്രാസത്തിനുവേണ്ടി പലപ്പോഴും വെട്ടിമുറിക്കേണ്ടതായിവരുന്നതുകൊണ്ടു് പദ്യങ്ങൾക്കു ഭംഗിയല്ല, ദോഷമാണുണ്ടാകുന്നതു്. 7) ആനയ്ക്കു് അങ്കുശംപോ

ലെ ഈ രീതി കവികൾക്കൊരു നിയന്ത്രണമാണ്. 8) ഭാഷയ്ക്കു് പ്രൌഢത കൂടിവരുന്തോറും പദ്യകാരന്മാർക്ക് പ്രാസത്തോട്ട് പ്രീതി കുറയേണ്ടതാണ്. 9) ആകയാൽ ഈ ദ്വി:പ്രാസവും അതിന്റെ ഏകരൂപവുമാണ് പദ്യങ്ങളുടെ സർവ്വസ്വവും എന്ന വിചാരത്തെ ഉപേക്ഷിച്ച്, സന്ദർഭോചിതമായും രസാനുഗുണമായുംമാത്രം പ്രാസാദ്യലങ്കാരങ്ങളെ പ്രയോഗിക്കുന്നതിനും, സർവ്വപ്രധാനമായി അർത്ഥചമൽക്കാരത്തെ ദീക്ഷിക്കുന്നതിനും, നമ്മുടെ കവികൾ ഇനിയെങ്കിലും ശ്രമിക്കാതിരിക്കുന്നതാണ് പരിതാപകരം.

ഈ ഉപന്യാസത്തിന്നാസ്പദമായ ലേഖനം "സുദർശിനി" എന്ന പേരിലാണു പിന്നീടറിയപ്പെട്ടിട്ടുള്ളത്. തന്നെ അധിക്ഷേപിക്കുവാൻ ഏ. ആർ. സ്വീകരിച്ച ഒരു കുതന്ത്രമായിരുന്നു അദ്ധ്യക്ഷസ്ഥാനത്തേക്കുള്ള ഈ ക്ഷണവും, കേ. സി. യുടെ പ്രസംഗവും, എന്ന് കേരളവർമ്മയ്ക്കു വ്യക്തമായതോടെ കേ. സി. യുടെ ആശയങ്ങൾക്കെതിരായി ഒരു സാഹിത്യപ്രക്ഷോഭം തുടങ്ങുവാൻ അദ്ദേഹം ഉള്ളൂർ തുടങ്ങിയവരെ രഹസ്യമായും പരസ്യമായും പ്രേരിച്ചു. അതോടെ ദ്വി:പ്രാസ"യുദ്ധ"വും ആരംഭിച്ചു. ചുരുക്കത്തിൽ ദ്വി:പ്രാസവാദം മലയാളഭാഷാസാഹിത്യസിന്ധുവിനെ കലക്കിമറിക്കുവാൻതക്ക ഒരു കോളിളക്കമായി രൂപാന്തരപ്പെട്ടതു് കേ.സി.യുടെ പ്രസ്തുത പ്രസംഗത്തോടുകൂടിയാണ്.

"കേശവനതു ഖണ്ഡിക്കും പിന്നെ പരമേശ്വരൻ മുളപ്പിക്കും" ഈ രീതിയിൽവാദകോലാഹലങ്ങൾ നീണ്ടുനീണ്ടുപോയി. ഏ. ആർ. ആകട്ടെ തിരശ്ശീലയ്ക്കുള്ളിലിരുന്നുകൊണ്ട് കേശവപിള്ളയെ ഇളക്കിവിട്ടു. രണ്ടു പക്ഷത്തിലും വാദത്തിനായി കൂടുതൽ കൂടുതൽ പണ്ഡിതന്മാർ സംബന്ധിച്ചു. കേ. സി. യാകട്ടെ, സ്വരവ്യഞ്ജനൈക്യത്തോടുകൂടിയുള്ള ദ്വി:പ്രാസം എല്ലാസ്ഥാനങ്ങളിലും പ്രയോഗിക്കുകയെന്നതു് ശക്യമല്ലെന്ന് തെളിയിക്കുവാൻവേണ്ടി,

"കാർത്സ്ന്യേന കാണ്മാൻ കഴിയാ ജഗത്തിൽ" എന്നിങ്ങനെയുള്ള സമസ്യകൾ പ്രസിദ്ധപ്പെടുത്തിനോക്കി. എന്നാൽ കേശവപിള്ള അസാദ്ധ്യമെന്നുകരുതിയ സമസ്യാപൂരണം സുസാദ്ധ്യമാണെന്നു് കേരളവർമ്മ തെളിയിച്ചു

കൊട്ടത്തു. എന്തിന്? പ്രാസവാദത്തിന്റെ ശക്തി വർദ്ധിച്ചു വന്നതോടുകൂടി, ചിലർ, വിഷയംവിട്ട് വ്യക്തിവിദ്വേഷത്തിലേക്കു കടന്നു. അതോടെ, പ്രസ്തുത വാദം ഏതെങ്കിലും വിധത്തിൽ കലാശിപ്പിച്ചില്ലെങ്കിൽ ഭാഷാസിന്ധു വല്ലാതെ കലങ്ങിമറിയും എന്ന അവസ്ഥയിലായി. അവസാനം അതിനുള്ള ചുമതല, കേരളവൎമ്മ ഏ ആർ–നെ ഏല്പിച്ചു. അദ്ദേഹത്തിന്റെ മാദ്ധ്യസ്ഥ്യത്തിൽ അവസാനം ഈ പ്രാസയുദ്ധം ഒരുവിധത്തിൽ അവസാനിച്ചു എന്നുതന്നെ പറയാം. ഇത്രയും പ്രസ്താവിച്ചതിൽനിന്നും ദ്വിതീയാക്ഷരപ്രാസവാദത്തിൽ കേ. സി. വഹിച്ച പങ്ക് എത്രമേൽ ഉന്നതമായിരുന്നു എന്നു തെളിയുമല്ലൊ.

## ഏ. ആർ–ന്റെ മദ്ധ്യസ്ഥവിധി; പ്രാസവാദസമാപ്തി

ദ്വിതീയാക്ഷരപ്രാസവാദം ആരംഭിച്ചതും, അതിനെതിരഭിപ്രായം കൊണ്ടുവന്നതും, അമ്മാവനായ കേരളവൎമ്മയും ഭാഗിനേയനായ ഏ. ആർ. രാജരാജവൎമ്മയും ആയിരുന്നു എങ്കിലും, അവർ തിരശ്ശീലക്കുള്ളിൽ മറഞ്ഞുനിന്നുകൊണ്ട് രംഗത്തിലേക്കയച്ചതു് ഉള്ളൂർ എസ്. പരമേശ്വരയ്യരേയും, കേ. സി. കേശവപിള്ളയേയും ആയിരുന്നുവല്ലൊ. "കേശവപരമേശ്വരന്മാർ" തമ്മിൽ നടന്ന ആ "യുദ്ധം", ഭാഷാസാമ്രാജ്യത്തിൽ ഒരു വിപ്ലവമുണ്ടാക്കിത്തീർക്കുകയും സാഹിത്യപരങ്ങളായ അഭിപ്രായഗതികളുടെ പരിധിവിട്ടു വ്യക്തിവിദ്വേഷത്തിലേക്ക് കടക്കുകയും ചെയ്തതോടുകൂടി, കേരളവൎമ്മയുടെ അഭിപ്രായത്തെ ആദരിച്ചു ഒരു ഒത്തുതീൎപ്പിനുവേണ്ടി ഏ. ആർ. മുമ്പോട്ടുവന്നു–വാദിയും പ്രതിയും രാജിമനസ്ഥിതി പ്രദർശിപ്പിച്ചു എന്നൎത്ഥം. കേ. സി. യുടെ പക്കൽനിന്നും ഉള്ളൂരിന്റെ പക്കൽനിന്നും രാജിലേഖനങ്ങൾ വാങ്ങി പ്രസിദ്ധപ്പെടുത്തിയതിനുശേഷം, കേരളപാണിനി അദ്ദേഹത്തിന്റെ വിധിയുമെഴുതി. ആ വിധിയിൽ അദ്ദേഹം പുറപ്പെടുവിച്ചിരിക്കുന്ന ന്യായങ്ങൾ ഇങ്ങനെ സമാഹരിക്കാം.

"ഭാരതിയുടെ നിറത്തെപ്പററി തക്കിക്കുന്നതുപോലെയാണ്" ദ്വി:പ്രാസത്തെപ്പററിയുള്ള ഈ തക്കം. ഈ പ്രാസം പണ്ടുമുതൽതന്നെ നാം അനുഷ്ഠിച്ചുപോരുന്നതാണ്. നിത്യോപയോഗംകൊണ്ട് "കണ്ണന്റെ കുണ്ഡലം" പോലെ നമുക്കിതപരിത്യാജ്യമായിത്തീന്നിരിക്കുന്നെന്നു മാത്രം. എന്നാൽ ഇതു് അപരിഷ്കൃതരീതിയിലുള്ള ഒരലങ്കാരമാണെന്നു ശഠിച്ച്, എല്ലാവരും ഇതിനെ ഉപേക്ഷിച്ചുകൊള്ളണമെന്ന് പറയുന്നതു ശരിയല്ല. പുരാതന നടവടിയാകയാൽ എല്ലാവരും അനുഷ്ഠിച്ചുകൊള്ളണം എന്നു പറവാനും ന്യായമില്ല, അതുപോലെതന്നെ ദ്വി:പ്രാസമല്ലെന്നു കരുതി "കുമാരസംഭവം" തുടങ്ങിയ കൃതികളെ ദൂഷിക്കുന്നതും ശരിയല്ല. ഒന്നിന് അഴകുണ്ടെന്നു തോന്നുന്നതു് പരിചയംകൊണ്ടാണ്. എന്തെന്നാൽ കാറുപോലുള്ള തലമുടിയെ ഭാരതീയർ ഇഷ്ടപ്പെടുന്നു. പക്ഷേ ആംഗലേയക്കാകട്ടെ, സുവൎണ്ണവൎണ്ണമായ തലമുടിയോടാണ് "നോട്ടം". ഇതുപോലെതന്നെയാണ്" ഈ പ്രാസപ്രേമവും. സംസ്കൃതത്തിൽ ദ്വി:പ്രാസമല്ല; വൃത്യനുപ്രാസമാണുള്ളതെന്ന് പറഞ്ഞു് അതിനെ സ്വീകരിക്കുവാൻപോയാൽ, ഒരുപക്ഷെ, ഒരു കേരളസ്ത്രീയെ പരദേശസ്ത്രീകളുടെ വേഷം കെട്ടിച്ചാലെന്നവണ്ണമുള്ള അനുഭവമുണ്ടായേക്കാം. കേശവപിള്ളപ്രഭൃതികൾക്ക് പരിഷ്കാരികളാകുവാൻ ധൃതിയാണെങ്കിൽ ദ്വി:പ്രാസത്തെ അവർ ഉപേക്ഷിച്ചുകൊള്ളട്ടെ. പരമേശ്വരയ്യൎക്കും കൂട്ടൎക്കും ഈ പ്രാസം രസിക്കുന്നപക്ഷം അവർ അതിനെ ഉപയോഗിച്ചുകൊള്ളുകയും ചെയ്യട്ടെ."

കേശവപിള്ളയാകട്ടെ, "ഇരുകക്ഷികളുടേയും വാദമുഖങ്ങളെ വേണ്ടുംവണ്ണം ഗ്രഹിച്ച് നിഷ്പക്ഷമായി ചെയ്തിരിക്കുന്ന ഈ വിധിയെ, അല്ലെങ്കിൽ രാജിയെ, ഞാൻ പൂൎണ്ണസമ്മതത്തോടുകൂടി അനുസരിക്കുന്നു...." എന്നിങ്ങനെ ഏ. ആർ-ന്റെ വിധിയെ സ്വീകരിച്ചു. അതുപോലെതന്നെ ഉള്ളൂർ പരമേശ്വരയ്യരും. ഈ രാജിയെ സംബന്ധിച്ച് കേരളവർമ്മയും അദ്ദേഹത്തിന്റെ കൃതജ്ഞതയെ പ്രസിദ്ധപ്പെടുത്തി. അതോടുകൂടി പ്രാസയുദ്ധം അവസാനിച്ചു. എല്ലാവരുംതമ്മിൽ പൂൎവ്വവൽ സ്നേഹമായി പലനുതുടങ്ങി.

ഈ പ്രാസയുദ്ധത്തിന്റെ ആരംഭവും, അതിന് ചരടുപിടിച്ചിരുന്ന നേതാക്കന്മാരുടെ അവസാനത്തിരുമാനവും ഒരു ഫലിതനാടകം പോലെയാണ് ശ്രോതാക്കൾക്കനുഭവപ്പെടുക.

## രാജരാജവർമ്മ പ്രസ്ഥാനം

മലയാളഭാഷാസാഹിത്യത്തെ ഇന്നു കാണുന്നവിധത്തിൽ കരുപ്പിടിപ്പിക്കുന്നതിന് കേരളവർമ്മയുടേയും ഏ. ആർ. രാജരാജവർമ്മയുടേയും പരിശ്രമങ്ങളാണ് കാരണമായിത്തീർന്നിട്ടുള്ളതു്. അവരുടെ പരിശ്രമഫലമായി ഭാഷയുടെ സ്ഥിതിയിലും ഗതിയിലും പല മാററങ്ങളും ഉണ്ടായിട്ടുണ്ടു്. കാവ്യകാരന്മാരിൽ അതുവരെ കണ്ടിരുന്ന ശബ്ദാലങ്കാരങ്ങളിലുള്ള അമിതമായ ഭ്രമം ഉപേക്ഷിച്ചു്, അവർ ചിന്താപ്രധാനങ്ങളായ കാവ്യങ്ങൾ എഴുതിത്തുടങ്ങിയതു് ഏ. ആർ–ന്റെ കാലംമുതല്ക്കാണു്. വൈദർഭീരീതി ഭാഷയിൽ ആവിർഭവിച്ചതും അക്കാലത്തുതന്നെ. ഇങ്ങനെ ഭാഷയുടെ ആകൃതിയിലും പ്രകൃതിയിലും വളർച്ചക്കനുരൂപമായ പരിഷ്കാരങ്ങൾ വരുത്തുന്നതിനുവേണ്ടി ഏ. ആർ. രാജരാജവർമ്മ പ്രചരിപ്പിച്ച അഭിപ്രായങ്ങൾക്കാണു് രാജരാജവർമ്മപ്രസ്ഥാനം എന്നു പറയുന്നതു്.

ഈ പ്രസ്ഥാനത്തിലെ പ്രാധാന്യമർഹിക്കുന്ന ആശയങ്ങൾ, 1) കാവ്യങ്ങളിൽ മററു പ്രാസങ്ങളേക്കാൾ കൂടുതലായ സ്ഥാനം ദ്വി: പ്രാസത്തിനു് കൊടുത്തിട്ടാവശ്യമില്ല. 2) ശബ്ദാലങ്കാരങ്ങളേക്കാൾ അർത്ഥാലങ്കാരങ്ങൾക്കു് പ്രാധാന്യം നൽകണം. 3) കഥക്കു് പരിണാമഗുപ്തി എന്ന ഗുണം ഉണ്ടായിരിക്കണം 4) ആവശ്യം കുറഞ്ഞതോ സംഗതമല്ലാത്തതോ ആയ ഭാഗങ്ങൾ വർണ്ണിച്ചു് കഥകളെ ദീർഘിപ്പിക്കരുതു്. 5) ഉചിതങ്ങളായ കഥാപാത്രങ്ങളെ വർണ്ണിച്ചുകൊണ്ടു് തദ്വാരാ ലോകസ്വഭാവം വ്യക്തമാക്കണം. 6) അനുഭവവൈചിത്ര്യമോ, സാദൃശ്യമോ, പ്രയോജനമോ, ഇല്ലാത്ത സന്ദർഭങ്ങളിൽ ശ്ലേഷാദി അലങ്കാരങ്ങളെ പ്രയോഗിക്കരുതു്. 7) കാലദേശാവസ്ഥകൾക്കു് യോജിക്കാത്ത വർണ്ണനകൾ സ്വീകരിച്ചു് ഔചിത്യഭംഗം ഉണ്ടാക്കരുതു്.

8) കൈകളുടെ പത്തു വിരലുകളിലും മോതിരം അണിയുന്നതുപോലെ സ്ഥാനത്തും അസ്ഥാനത്തും ഒരുപോലെ അലങ്കാരപ്രയോഗങ്ങൾ ചെയ്യാതെ ആവശ്യമുള്ള സന്ദർഭങ്ങളിൽ മാത്രം അവ പ്രയോഗിക്കണം, എന്നിവകളായിരുന്നു.

## "കേശവീയ"ത്തിൻെറ മൂലകഥ.

ഭാഗവതം ദശമസ്കന്ധത്തിൽ വിവരിച്ചിട്ടുള്ള "സ്യമന്തകം" കഥയാണു് കെ. സി. യുടെ "കേശവീയം" എന്ന മഹാകാവ്യത്തിന്നാധാരമായ പുരാണകഥ. ദിവസം എട്ടുഭാരം സ്വർണ്ണം വിളയിക്കുവാൻ കഴിവുള്ള "സ്യമന്തകം" എന്ന രത്നം സൂര്യനിൽനിന്നും സത്രാജിത്തിനു് ലഭിക്കുന്നു. സ്യമന്തകവുമായി ദ്വാരകയിൽചെന്ന സത്രാജിത്തിനോടു്, ആ രത്നം തനിക്കു് കിട്ടിയാൽകൊള്ളാമെന്നുള്ള വിവരം ശ്രീകൃഷ്ണൻ അറിയിക്കുന്നു. പക്ഷേ സത്രാജിത്തു് അതിനു് സമ്മതിച്ചില്ല. കുറേ ദിവസങ്ങൾക്കുശേഷം ആ രത്നവുമായി സത്രാജിത്തിൻെറ അനുജൻ പ്രസേനൻ നായാട്ടിനു് പോകുന്നു. ആദ്യം പ്രസേനനെ കൊന്നതിനുശേഷം ഒരു സിംഹവും, പിന്നീടു് ആ സിംഹത്തെ കൊന്നതിനുശേഷം ജാംബവാനും, സ്യമന്തകരത്നം കൈക്കലാക്കി. നായാട്ടിനുപോയ പ്രസേനനെ കാണ്മാനില്ല! പ്രസേനനെ കൊന്നതിനുശേഷം ശ്രീകൃഷ്ണൻ സ്യമന്തകം കൈക്കലാക്കി എന്ന അപവാദം എങ്ങനെയോ പെട്ടെന്നു് നാടെങ്ങും പരന്നു. വിവരമറിഞ്ഞ ശ്രീകൃഷ്ണനാകട്ടെ, സത്യം കണ്ടുപിടിക്കുവാൻവേണ്ടി ഇറങ്ങിത്തിരിച്ചു. കാട്ടിൽകണ്ട, പ്രസേനൻെറയും സിംഹത്തിൻേറയും മൃതശരീരങ്ങളെ ലക്ഷ്യമായി സ്വീകരിച്ചു് സഞ്ചരിച്ചു് അദ്ദേഹം അവസാനം ജാംബവഗുഹയിൽ എത്തിച്ചേരുന്നു. സ്യമന്തകത്തിനുവേണ്ടി ജാംബവാനുമായി അദ്ദേഹം 28 ദിവസം യുദ്ധംചെയ്തു. ഒടുവിൽ തന്നോടു യുദ്ധംചെയ്യുന്നതു് ശ്രീകൃഷ്ണനാണെന്നു് മനസ്സിലാവുകയാൽ പശ്ചാത്തപിച്ചുകൊണ്ടു് സ്യമന്തകരത്നത്തോടൊപ്പം തൻെറ മകൾ ജാംബവതിയേയും ജാംബവാൻ ഭഗവാനു നൽകി.

ശ്രീകൃഷ്ണൻ ദ്വാരകയിലെത്തിയശേഷം സത്രാജിത്തിനെ വരുത്തി. വാസ്തവസ്ഥിതിയെ വെളിപ്പെടുത്തിയശേഷം സ്യമന്തകരത്നം സത്രാജിത്തിനുതന്നെ നൽകി. ശ്രീകൃഷ്ണനെപ്പററി അപവാദം പറഞ്ഞുപരത്തിയതോർത്ത് പശ്ചാത്തപിച്ചുകൊണ്ട് അതിനു പരിഹാരമായിട്ടെന്നവണ്ണം അദ്ദേഹം തൻെറ മകൾ സത്യഭാമയെ ശ്രീകൃഷ്ണനു ഭാര്യയായി നൽകി. സ്യമന്തകരത്നത്തെ സ്ത്രീധനമായും.

## മൂലകഥയിൽനിന്നും കേശവീയത്തിൽ വരുത്തിയിട്ടുള്ള വ്യതിയാനങ്ങളും അവകൊണ്ടുണ്ടായിട്ടുള്ള പ്രത്യേക ആസ്വാദ്യതയും

കേശവീയത്തിൽ, കാവ്യജീവനായ രസത്തിൻെറ പുഷ്ടിക്കുവേണ്ടി, മൂലകഥയിൽനിന്നും അവിടവിടെ ചില ഭേദഗതികൾ വരുത്തിയിട്ടുണ്ട്. തന്നിമിത്തം കേശവീയത്തിൻെറ ആസ്വാദ്യത മൂലകഥയേക്കാൾ ശതഗുണം വർദ്ധിച്ചിട്ടുണ്ട്. ഈ വ്യതിയാനങ്ങളെപ്പററി ആരായുന്നതുതന്നേ രസാവഹമാണ്.

1) മൂലകഥയിൽ ശ്രീകൃഷ്ണന് ഭാമയെ ലഭിക്കുന്നത് പ്രസ്തുതകഥയുടെ—സ്യമന്തകവൃത്താന്തത്തിൻെറ—അവസാനമാണ്. അത് ഒരു യാദൃച്ഛികസംഭവമായിട്ടാണ്. എന്നാൽ കേശവീയം ഒന്നാംസർഗ്ഗത്തിൽതന്നെ, ഭാമ ശ്രീകൃഷ്ണനിൽ അനുരക്തയാണെന്നു കവി വെളിപ്പെടുത്തുന്നു. വിവരം സന്ദേശംമുഖേന അറിഞ്ഞ ഭഗവാൻ സ്യമന്തകദർശനത്തിനാണെന്നുള്ള വ്യാജേന സത്രാജിത്തിൻെറ രാജധാനിയിൽ ചെല്ലുന്നതും, ഭാമയെ സ്വദർശനംകൊണ്ടനുഗ്രഹിക്കുന്നതും, ആയി വർണ്ണിച്ചിരിക്കുന്ന ഭാഗങ്ങൾ, കാവ്യത്തിലെ ശൃംഗാരരസത്തെ പോഷിപ്പിക്കുന്നതിന് എത്രമാത്രം ഉപകരിക്കുന്നു എന്നുള്ളതു സഹൃദയന്മാർ ഊഹിക്കുകതന്നെയാണു ഭേദം.

2) സത്രാജിത്ത് സ്യമന്തകരത്നവുമായി ദ്വാരകയിൽ ചെന്നിരുന്നു എന്നുള്ള മൂലകഥാവൃത്താന്തം കേശവീയ

ത്തിൽ പാടെ ഉപേക്ഷിച്ചിരിക്കുന്നു. എന്തെന്നാൽ അങ്ങനെ സത്രാജിത്തിനെ ദ്വാരകയിലേക്കയക്കുന്നതുകൊണ്ട് കഥയ്ക്കു യാതൊരു മേന്മയും സിദ്ധിക്കുന്നില്ലെന്നു മാത്രമല്ല, ശ്രീകൃഷ്ണന് ഭാമാഗൃഹത്തിലേക്ക് ചെല്ലുവാനും ഭാമയെ സന്ദർശിക്കുവാനും ഉള്ള സൌകര്യം ഇല്ലാതാകുകകൂടെ ചെയ്യുമെന്ന് കണ്ടതുകൊണ്ടാണ് ഔചിത്യവേദിയായ കെ. സി. കേശവീയത്തിൽ അങ്ങനെയൊരു പരിഷ്കാരം വരുത്തിയതു്.

3) സ്യമന്തകം താനാണപഹരിച്ചതെന്നുള്ള വസ്തുത ആരൊക്കെയോ പറഞ്ഞുകേട്ടതുകൊണ്ടു് സത്യം കണ്ടുപിടിക്കുവാനായി ശ്രീകൃഷ്ണൻ പുറപ്പെടുന്നു എന്നാണ് മൂലകഥയിൽ പറഞ്ഞിട്ടുള്ളതു്. എന്നാൽ കേശവീയത്തിലാകട്ടെ, ഈ അപവാദകഥ മന്ത്രശാലയിൽവെച്ചാണ് ശ്രീകൃഷ്ണൻ അറിയുന്നതു്. സാധാരണ രാജാക്കന്മാരുടെയുംമററും ആലോചനക്കാരുടെ തനിസ്വഭാവം എന്താണെന്ന് അറിയുവാൻ കെ. സി. യുടെ മന്ത്രമണ്ഡപം വളരെയധികം ഉപകരിക്കുന്നുണ്ടു് എന്നുള്ളതാണ് ഈ പരിഷ്കാരംകൊണ്ടുണ്ടായിട്ടുള്ള ഗുണം.

4) ജാംബവാൻ തന്റെ ഗുഹാഭിത്തിയിൽ രാമായണകഥയും ശ്രീകൃഷ്ണചരിതവും ആലേഖനം ചെയ്തിരുന്നതായി കേശവീയത്തിൽ വർണ്ണിച്ചിട്ടുണ്ടു്. അങ്ങനെ ജാംബവാൻ ഒരു ശ്രീകൃഷ്ണഭക്തനാണെങ്കിൽ മാത്രമേ, കൃഷ്ണനുമായി യുദ്ധം ചെയ്യേണ്ടതായി വന്നതിൽ അവസാനം അദ്ദേഹത്തിനുണ്ടാകുന്ന പശ്ചാത്താപത്തിന് ശക്തികൂട്ടു എന്ന് കാവ്യകാരൻ മനസ്സിലാക്കിയതിന്റെ ഫലമാണ് ഈ വ്യതിയാനം. അപ്രധാനങ്ങളായ പല വ്യതിയാനങ്ങളും ഇനിയുമുണ്ടു്. കവിധർമ്മമർമ്മജ്ഞനായ കെ. സി. മൂലകഥയിൽനിന്നും വരുത്തിയിട്ടുള്ള വ്യതിയാനങ്ങളോരോന്നും കേശവീയത്തിലെ കാവ്യത്വത്തിനു മാററുകൂട്ടുകയും, അതിന്റെ അനുഭവരാസ്യം വർദ്ധിപ്പിക്കുകയും ചെയ്യുന്നവയാണെന്ന് കേശവീയവും അതിന്നാസ്പദമായ മൂലകഥയും വായിച്ചിട്ടുള്ള ഏതൊരു സഹൃദയനും സമ്മതിക്കാതിരിക്കുകയില്ല.

## കേശവീയം — ഒരാസ്വാദനം

മലയാളഭാഷയിലുള്ള അപൂർവ്വം ചില വിശിഷ്ടമഹാകാവ്യങ്ങളുടെ കൂട്ടത്തിൽ മേലേക്കിടയിൽ നില്ക്കുന്നതാണ് കേ. സി. യുടെ കേശവീയം. അക്ലിഷ്ടമായ രചനകൊണ്ടും, "സരസകോമളകാന്തപദാവലി"കളുടെ അനർഗ്ഗളമായ പ്രവാഹംകൊണ്ടും, അതിനെല്ലാമുപരിയായി കാവ്യകർത്താ സ്വീകരിച്ചിരിക്കുന്ന വൈദർഭീരീതികൊണ്ടും, കേശവീയത്തെ അതിശയിക്കുവാൻതക്ക മഹാകാവ്യങ്ങൾ മലയാളത്തിലുണ്ടോ എന്നുതന്നെ സംശയിക്കണം. കേശവീയത്തിൽ കാണുന്ന കാവ്യഗുണങ്ങളെ ഉദ്ധരിക്കുവാൻ തുടങ്ങിയാൽ ഗ്രന്ഥം മുഴുവനും പകർത്തേണ്ടതായിവരും. അതുകൊണ്ട് അപൂർവ്വം ചില ഭാഗങ്ങളെമാത്രം സ്പർശിച്ചുകൊണ്ട് മുമ്പോട്ടുപോകാം.

ഒന്നാമങ്കത്തിന്റെ ആരംഭത്തിലുള്ള സചേതനമായ ദ്വാരകാവർണ്ണനയ്ക്കുശേഷം, അനുരാഗപരവശയായ സത്യഭാമയുടെ സന്ദേശവുമായി ഒരു ദൂതൻ ദ്വാരകയിലെത്തുന്നു. "കരകാണാത്ത കദനക്കടലിൽപ്പെട്ടനാഥയായി കുഴങ്ങുന്ന എന്നെ രക്ഷിക്കണമേ" എന്നിങ്ങനെയാണ് ഭാമയുടെ, കൃഷ്ണനോടുള്ള അഭ്യർത്ഥന. എങ്കിലും അവളുടെ കുലീനത്വത്തിന് യോജിക്കാത്ത ഒരു വാക്കുപോലും കവി അവളെക്കൊണ്ടു പറയിക്കുന്നില്ല.

"പ്രിയനെപ്പറയാൻ നാണം–നാവിനെത്തടയുന്നു മേ;
അല്ലെങ്കിലായതെന്തിന്നു–സർവ്വജ്ഞ! പറയുന്നു ഞാൻ?"

തന്നെ ഭാര്യയായി സ്വീകരിക്കണമെന്ന് ഇതിൽ കൂടുതൽ വ്യക്തമായി കുലവതിയായ ഒരു കന്യകയേക്കൊണ്ട് എങ്ങനെയാണു പറയിക്കുക! തന്റെ പിതാവിനു യാതൊരുവിധത്തിലുള്ള പിണക്കവും ഉണ്ടാകുവാൻ ഇടവരാതെ,

"താപം മമ ഹരിച്ചീടാൻ തിരുവുള്ളമുദിക്കണം"

എന്നുള്ള കാര്യം ഭാമ പ്രത്യേകം സൂചിപ്പിക്കുന്നുമുണ്ട്. ശരി; ശ്രീകൃഷ്ണൻ സ്യമന്തകരത്നത്തെ കാണുവാനെന്നുള്ള വ്യാജേന ഭാമാഗൃഹത്തിലേക്കു പുറപ്പെടുകയായി. അവിടെയെത്തിയ ശ്രീകൃഷ്ണൻ,

"മനസ്സു മോഷ്ടിച്ചു മറഞ്ഞു മേവും
മെയ്ക്കണ്ണിയെക്കണ്ടുപിടിക്കുവാനായ്"
മുകുന്ദനേത്രം മണിമേട കാണ്മാൻ
മോഹിച്ച ഭാവത്തൊടണഞ്ഞിതുള്ളിൽ" സത്രാജിത്തു

വന്നു് ശ്രീകൃഷ്ണനെ എതിരേല്ക്കുന്നതിനുമുമ്പുതന്നെ മകളുടെ-ഭാമയുടെ- കടാക്ഷങ്ങൾ അദ്ദേഹത്തെ സൽക്കരിച്ചു കഴിഞ്ഞു. സ്യമന്തകരത്നത്തെപ്പററി വയറുനിറയെ പറഞ്ഞു കേൾപ്പിച്ചു ശേഷം സത്രാജിത്തു്,

"കാമാനുകൂലം വിഭവം കലൎന്നു
രമിച്ചുകൊൾവാനുതകുന്നവണ്ണം
മാഹാത്മ്യമേറുന്നൊരതിങ്കലാശ
പലക്കുമുണ്ടിന്നു വളൎന്നിടുന്നു." എന്നുപസംഹരിക്കു

ന്നു. (പ്രസ്തുത പദ്യത്തിനും "കാമപ്രദം നിന്മണി..." എന്നു തുടങ്ങുന്ന പദ്യത്തിനും നേരത്തെ കൊടുത്തിട്ടുള്ള വ്യാഖ്യാനം ഇവിടെ സ്വീകരിക്കണം. വിസ്തരഭയത്താൽ വീണ്ടും ആവൎത്തിക്കുന്നില്ല.) വ്യംഗ്യഭംഗികൊണ്ടലംകൃതമായ പ്രസ്തുത പദ്യങ്ങളിൽ ഒന്നുമാത്രം മതി കേ. സി. യെ ഒരു മഹാകവിയാക്കുവാൻ.

"പിന്നിട്ടു കാണ്മാമിനി" എന്നു പറഞ്ഞുകൊണ്ടു് കൃഷ്ണൻ യാത്രയാകുന്നു.

"തനിക്കു പോകാൻ കഴിയുന്നദൂരം
വരന്നു താനേ പിറകെ നടന്നു്
വരാംഗിതൻ ദൃഷ്ടി വരേക്ഷണത്തെ-
പ്പുണൎന്നു പെട്ടെന്നു മടങ്ങിമന്ദം." ഭാമയുടെ കടാക്ഷ

ങ്ങൾ കൃഷ്ണനോടു അനുയാത്ര ചെയ്തിരുന്നതായി വൎണ്ണിച്ചിരിക്കുന്ന പ്രസ്തുത പദ്യംതന്നെ നോക്കുക! ഇങ്ങനെ പോയാൽ അവസാനിക്കുകയില്ല. സ്യമന്തകം നഷ്ടപ്പെട്ടതിനുള്ള ഉത്തരവാദിത്വം ഒന്നുമറിയാത്ത കൃഷ്ണന്റെ തലയിലായി. വിഷയം മന്ത്രമണ്ഡപത്തിലെത്തി. അവിടെയുള്ള സാമാജികന്മാരാകട്ടെ,

"ഹന്ത ഹന്ത! വഴിയേ ഗമിക്കുമീ-
കുന്തമെന്തിനു വലിച്ചുവെച്ചു നീ" എന്നിങ്ങനെ

കൃഷ്ണൻെറ നേരെ പ്രയോഗിക്കുന്ന വാഗ്ശരങ്ങൾ അതീവ ശ്രദ്ധേയങ്ങളാണ്. സ്യമന്തകാന്വേഷണത്തിനിടയ്ക്ക് ശ്രീകൃഷ്ണൻ കാണുകയുണ്ടായ പ്രസേനൻെറ മൃതശരീരത്തെ,

"അധരയുഗളമല്പമായ് വിടന്നി-
ട്ടിടയിൽ വിളങ്ങിന ദന്തപംക്തി കണ്ടാൽ
അധികചപലമായ മർത്ത്യജന്മ-
സ്ഥിതിയെ നിനച്ചു ഹസിക്കയെന്നു തോന്നും" ഈ വിധത്തിൽ വർണ്ണിക്കുന്നതു കേട്ടാൽ ഏതു കഠിനഹൃദയനാണു സ്തംഭിച്ചുപോകാത്തതു്. പക്ഷീന്ദ്രനായ ഗരുഡൻെറ പുറത്തു കയറി, തനിക്കു ലഭിച്ച സുന്ദരിയായ ജാംബവതിയെ തൻെറ വാമഭാഗത്തിരുത്തിക്കൊണ്ടു് ശ്രീകൃഷ്ണൻെറ ആകാശമാർഗ്ഗേണയുള്ള പ്രത്യാഗമനം,

"കൃശാംഗി, കണ്ടിടുക ദൂരവേ പരം
കൃശീഭവിക്കും തവ താതമന്ദിരം
അതിന്നടുക്കൽ ഗിരി ഹേമശൃംഗമാ-
ണതീവ കാന്ത്യാ വിലസുന്ന തോമലേ!" എന്നു തുടങ്ങുന്ന കുശലപ്രശ്നങ്ങൾ, ഇവയെല്ലാം സഹൃദയന്മാർ സ്വപ്നം കാണാതിരിക്കുകയില്ല. കാര്യങ്ങളെല്ലാം വെളിപ്പെട്ടു. സത്രാജിത്തിന് പശ്ചാത്താപവുമായി. പരിഹാരമായി തൻെറ മകൾ സത്യഭാമയെ ശ്രീകൃഷ്ണനു നൽകുവാൻതന്നെ അദ്ദേഹം നിശ്ചയിച്ചു. വിവരമറിഞ്ഞ സത്യഭാമയുടെ അപ്പോഴത്തെ ഭാവം എന്തായിരുന്നു എന്ന് സഹൃദയന്മാർ ഊഹിക്കുകതന്നെയാണു ഭേദം.

"താതവാക്കു നിശമിച്ച മാത്രയിൽ
ജാതമായ പുളകാതിരേകവും
സ്ഫീതമാം വിറയലും മറയ്ക്കുവാൻ
കാതരാക്ഷികഴൽ താണുകൂപ്പിനാൾ" അതേ; താതവാഗ്ശ്രവണമാത്രയിൽ അവളുടെ ശരീരം രോമാഞ്ചംകൊണ്ടു. സന്തോഷാധിക്യംകൊണ്ടു് ഒരു ചെറിയ വിറയലും! ഈ ഭാവഭേദങ്ങളെല്ലാം അച്ഛൻെറ മുമ്പിൽ വച്ചാണവൾക്കുണ്ടാകുന്നതു്. കാര്യം കുഴപ്പത്തിലായി. എന്താണു പണി? അവൾ അച്ഛനെ കാൽക്കൽവീണു നമ

സ്കൂരിച്ചു. സ്ത്രീസഹജമായ ഉപായപ്രകടനങ്ങളുടെ പാരമ്യമാണ് ഇവിടെ ഭാമയിൽ നാം കാണുന്നത്. സ്ത്രീധനമായി സമ്മാനിച്ച സ്യമന്തകരത്നത്തെ തിരിച്ചുകൊടുത്തുകൊണ്ട്,

"ഇന്നേവം നീ തന്ന രത്നങ്ങൾ രണ്ടാ-
ലൊന്നേ പോരും ധന്യരിൽധന്യനാകാൻ" എന്നു പറഞ്ഞുകൊണ്ട് ഭാമയെമാത്രം സ്വീകരിക്കുന്നതോടുകൂടി കഥയും അവസാനിക്കുന്നു.

പഴയ സങ്കേതങ്ങളെ ആശ്രയിക്കാതെയും ഗതാനുഗതികത്വത്തിന് വഴിപ്പെടാതെയുമുള്ള കേ. സി. യുടെ പ്രസ്തുത കാവ്യഗതി വളരെയധികം അഭിനന്ദനീയമായിരിക്കുന്നു. പ്രാസാദി നിയമങ്ങൾക്കുവേണ്ടി അദ്ദേഹത്തിനധികം കഷ്ടപ്പെടേണ്ടതായി വന്നിട്ടില്ലാഞ്ഞതുകൊണ്ടാണ് കേശവീയത്തിലെ ശബ്ദാർത്ഥങ്ങളും ഉല്ലേഖങ്ങളും ഇത്രമേൽ ഹൃദയാവർജ്ജകങ്ങളായിത്തീർന്നിട്ടുള്ളത്.

## ഇതരകൃതികൾ

### 1. ഭാഷാനാരായണീയം

മേല്പുത്തൂർ നാരായണഭട്ടതിരിയുടെ "നാരായണീയ"ത്തിന്റെ തർജ്ജമയാണ് ഭാഷാനാരായണീയം. കേ. സി. യുടെ 24-ാമത്തെ വയസ്സിൽ-1067-ൽ ആണ് ഈ ഗ്രന്ഥം മുഴമിച്ചത്. ഭാഷാപോഷിണിയുടെ സമ്മാനത്തിന് അർഹമായിട്ടുള്ളതാണ് ഈ ഗ്രന്ഥം. പല പണ്ഡിതന്മാരുടെയും പ്രശംസയ്ക്ക് വിഷയമായിട്ടുള്ള പ്രസ്തുത കൃതിയിൽ വിവിധവൃത്തങ്ങളിൽ 1000-ൽപരം പദ്യങ്ങളുണ്ട്.

### 2 ആംഗലസാമ്രാജ്യം

ബ്രിട്ടിഷുകാർ ഇന്ത്യയിൽ പ്രവേശിച്ചതു മുതൽക്കുള്ള ചരിത്രത്തെ ആധാരമാക്കി ഏ. ആർ. സംസ്കൃതത്തിലെഴുതിയിട്ടുള്ള "ആംഗലസാമ്രാജ്യം" എന്ന കൃതിയുടെ മലയാള തർജ്ജമയാണിഗ്രന്ഥം. പ്രസ്തുത കൃതിയിൽ ആദ്യന്തം കാണപ്പെടുന്ന "ഒഴുക്കും ഭംഗിയും" കണ്ടാൽ ഇതൊരു

തർജ്ജമയാണെന്നു് തോന്നുകപോലുമില്ല. കെ. സി. ദ്വി: പ്രാസവിരോധിയായിരുന്നു എങ്കിലും മിക്കപദ്യങ്ങളിലും അതു് സ്വീകരിച്ചു കാണുന്നുണ്ടു്.

## 3. രാഘവമാധവം

ശ്രീകൃഷ്ണൻ, രുഗ്മിണിയുടേയും ഗരുഢൻെറയും അഹങ്കാരത്തെ ശമിപ്പിക്കുന്ന പുരാണകഥയെ ഉപജീവിച്ചുകൊണ്ടെഴുതിയ ഒരു നാടകമാണിതു്. അന്നത്തെ നാടകങ്ങളുടെ കൂട്ടത്തിൽ അഭിനയിക്കുന്നതിനു് വളരെയധികം നന്നായിരുന്നു രാഘവമാധവം. അക്കാലത്തു് പുതുമകൊണ്ടു് പൊതിഞ്ഞ ഒരു നാടകമായിട്ടാണു് ജനങ്ങൾ ഇതിനെ കണക്കാക്കിയിരുന്നതു്.

## 4. ലക്ഷ്മീകല്യാണം

ഭാഷാപോഷിണിയുടെ നിർദ്ദേശാനുസാരം എഴുതിയിട്ടുള്ളതാണു് ഈ നാടകം. ലക്ഷ്മീകല്യാണം അഭിനയിക്കാത്ത ഒരു നടനോ, പ്രദർശിപ്പിക്കാത്ത ഒരു നാടകശാലയോ അന്നില്ലായിരുന്നു. അഭിജ്ഞന്മാരെന്നഭിമാനിക്കുന്നവരുടെ ഇടയിലുള്ള ദുരാചാരങ്ങളെ നീക്കംചെയ്യണമെന്നുള്ള ഉദ്ദേശ്യത്തോടുകൂടിയാണു് പ്രസ്തുതനാടകത്തിലെ കഥാപാത്രങ്ങൾ ഓരോരുത്തരേയും കരുപ്പിടിപ്പിച്ചിട്ടുള്ളതു്. ഈ നാടകം സംസ്കൃതത്തിലേക്കു് തർജ്ജമ ചെയ്തിട്ടുപോലുമുണ്ടു്.

## 5. സദാരാമ

പേരുപോലെതന്നെ സുന്ദരമാണു് ഇതിലെ ഇതിവൃത്തവും. 15-ൽപരം പതിപ്പുകൾ "സദാരാമ" കുണ്ടായിട്ടുണ്ടു്. അതിൽ നിന്നുതന്നെ പ്രസ്തുത നാടകത്തിനു് സിദ്ധിച്ചിട്ടുള്ള പ്രചാരവും ജനങ്ങളുടെ ഇടയിൽ അതിനു് ലഭിച്ചിട്ടുള്ള സ്വീകരണവും എന്തുമാത്രമായിരുന്നു എന്നൂഹിക്കുവാൻ കഴിയും. സംഗീതസാഹിത്യങ്ങളുടെ സര

സസമ്മേളനംകൊണ്ടു് ഉണ്ടാകാവുന്ന വശ്യശക്തിയുടെ പാരമ്യം സദാരാമയിൽ കാണാം. അതിലെ ചില സംഗിതങ്ങൾ ഇന്നത്തെ ചില "ദുനിയാ:മെ കോൻ ഹമാരാ" കൾ പോലെ അന്നു നാടെങ്ങും പ്രചരിച്ചിരുന്നു. കേ. സി.ക്കു് "സരസഗായകകവി" എന്ന സ്ഥാനപ്പേരു ലഭിച്ചതു് ഈ നാടകനിർമ്മാണത്തോടുകൂടിയാണു്.

## 6. വിക്രമോർവ്വശീയം

കാളിദാസൻെറ നാടകത്രയങ്ങളിൽ ഒന്നായ വിക്രമോർവ്വശീയത്തിൻെറ തർജ്ജമയാണു് ഈ നാടകം. അന്നത്തെ നാടകവേദിയുടെ അഭിരുചിക്കനുസരണമായ വിധത്തിലാണു് കേ. സി. ഈ നാടകം തർജ്ജമ ചെയ്തിരിക്കുന്നതു്. ഈ നാടകത്തിൽ പണ്ഡിതന്മാർക്കു രസിക്കത്തക്ക വകയേ ഉള്ളു. അതുകൊണ്ടായിരിക്കണം "സദാരാമ" ക്കു സിദ്ധിച്ചതുപോലെയുള്ള പ്രചാരം ഈ നാടകത്തിനു ലഭിക്കാതെ പോയിട്ടുള്ളതു്.

## 7. ആസന്നമരണചിന്താശതകം

മരണാസന്നനായിക്കിടക്കുന്ന ഒരുവനു് സഹജമായി ഉണ്ടാകാവുന്ന വികാരവിചാരങ്ങളെ നൂറു ശ്ലോകങ്ങളിലായി വർണ്ണിച്ചിട്ടുള്ളതാണു് ഈ കൃതി. നാം ഓരോരുത്തരും വായിച്ചു പഠിച്ചിരിക്കേണ്ടതാണു് അതിലെ ഓരോ പദ്യങ്ങളും. ഉദാഹരണത്തിനു് ഒരു പദ്യംമാത്രം താഴെ ചേർക്കുന്നു.

"ആരും വന്നു തൊടാതെ ഭദ്രതരമായ്
വീക്ഷിച്ചു സൂക്ഷിച്ചെൻറരീ-
ച്ചാരും ചാരുകസേര, കട്ടിൽമുതലാം
നിസ്തുല്യവസ്തുക്കളെ
ചേരും ശോഭകലർത്തി മേലുമിതുപോൽ
നന്നാക്കിവെച്ചീടുവാ-
നാരുണ്ടായ്‌വരുമോ? ധനേച്ഛയുടയോർ
തെറ്റെന്നു വിറ്റീടുമോ?"

## 8. സുഭാഷിതരത്നാകരം

"സുഭാഷിതങ്ങൾ", "നീതിവാക്യങ്ങൾ" എന്നീ തലക്കെട്ടുകളിൽ പലപ്പോഴായി പ്രസിദ്ധീകരിച്ചിരുന്ന പദ്യങ്ങളുടെ സമാഹാരമാണ് ഈ ഗ്രന്ഥം. സംസ്കൃതം, തമിഴ്, ഇംഗ്ലീഷ് മുതലായ ഭാഷകളിൽനിന്നും ധാരാളം ആശയങ്ങൾ പ്രസ്തുത ഗ്രന്ഥത്തിൽ സ്വീകരിച്ചുകാണുന്നുണ്ട്. ഭാഷാസാഹിത്യത്തിൻെറ ഒരു അമൂല്യസ്വത്താണ് ഈ ഗ്രന്ഥം.

## 9. സാഹിത്യവിലാസം

പലതരം സ്തോത്രങ്ങൾ, ഒറ്റശ്ലോകങ്ങൾ സമസ്യാപൂരണങ്ങൾ, അന്യാപദേശങ്ങൾ ഇവകളെല്ലാമാണ് സാഹിത്യവിലാസത്തിന് വിഷയം. പ്രസ്തുത ഗ്രന്ഥത്തിൽ കാണുന്ന നൂറ് അന്യാപദേശങ്ങൾ പ്രത്യേകം ശ്രദ്ധേയമാണ്.

## ഭാഷാപോഷണവിഷയത്തിൽ മനോരമ ചെയ്തിട്ടുള്ള സേവനങ്ങൾ

മലയാളഭാഷ ബാലാരിഷ്ടതകളാൽ കഷ്ടപ്പെട്ടുകൊണ്ടിരുന്നകാലത്ത് മനോരമ ഭാഷാപോഷണവിഷയത്തിൽ ചെയ്തിട്ടുള്ള സേവനങ്ങൾ ഭാഷാഭിമാനികൾക്ക് ഒരു കാലത്തും മറക്കുവാനോ മറയ്ക്കുവാനൊ കഴിയുന്നതല്ല. കൊടുങ്ങല്ലൂർ, കെ. സി. ചക്രപാണിവാര്യർ, തുടങ്ങി പലരും പില്ക്കാലത്ത് ഇത്രമേൽ പ്രസിദ്ധന്മാരായിത്തീരുവാനുള്ള കാരണം "മനോരമ"യായിരുന്നു എന്നു പറഞ്ഞാൽ, ഇന്നത്തെ പത്രങ്ങളുമായി പരിചയപ്പെടേണ്ടതായി വന്നിട്ടുള്ള നമുക്ക് വിശ്വസിക്കുവാൻ കുറെ പ്രയാസമാണ്. എങ്കിലും വാസ്തവം അങ്ങനെയായിരുന്നു.

സാഹിത്യവാസനയുള്ളവരെ തേടിപ്പിടിച്ച്, അങ്ങനെയുള്ളവരെ സ്തുതികൊണ്ടും പണംകൊണ്ടും പ്രോത്സാഹിപ്പിക്കുന്നതിൽ മനോരമ വളരെയധികം നിഷ്കർഷിച്ചിരുന്നു. കേളികേട്ട പണ്ഡിതന്മാർക്കു മാത്രമല്ല എത്ര നിസ്സാരരായവർക്കും മനോരമയിൽ എഴുതുന്നതിന് സ്വാതന്ത്ര്യമു

ണ്ടായിരുന്നു. കവിപംക്തി എന്ന പേരിൽ പ്രസ്തുത പത്രത്തിൻെറ ഏതാനും പേജുകൾ മാററിവെച്ചിരുന്നു. തന്നിമിത്തം മനോരമ കേരളീയകവികളുടെ ഒരു പ്രദർശനശാലയായിരുന്നു. മനോരമയിലെഴുതിത്തഴമ്പിച്ച പേനകൊണ്ടാണ് പിന്നീട് പലരും കറയററ കൃതികൾ എഴുതിയിട്ടുള്ളതു്. ഏതോ ഒരവസരത്തിൽ കുഞ്ഞിക്കുട്ടൻ തമ്പുരാൻ കേരളീയകവികളെ സംബോധന ചെയ്തതുതന്നെ,

"ഭവന്തപോലിഹ മനോരമാശ്രയം—
കൊന്നുതന്നെ പുകഴ്ം കവീന്ദ്രരേ!" എന്നാണു്. കൂടാതെ മനോരമ ചെയ്തിട്ടുള്ളതു് ഒരു കവിസമാജം സ്ഥാപിച്ചു എന്നുള്ളതാണു്. കവിപംക്തിയിൽ പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്ന കവികളുടെ സംഖ്യ അനുദിനം വർദ്ധിച്ചുവരുന്നു എന്നും, അവർ കവിതാനിർമ്മാണത്തിൽ കൂടുതൽ വാസനയുള്ളവരായി കാണപ്പെടുന്നു എന്നും, ബോദ്ധ്യമായതോടുകൂടി കേരളീയകവികളെ ഒരു ദിക്കിൽ സംഘടിപ്പിക്കേണ്ടതാണെന്നു് മനോരമയ്ക്കു തോന്നി. അതിൻെറ ഫലമായി മനോരമയുടെ നേതൃത്വത്തിൽ 1067—ൽ കോട്ടയത്തുവെച്ചു് "കവിസമാജം" ആരംഭിച്ചു. കൊല്ലംതോറും നടത്താറുള്ള വാർഷികസമ്മേളനങ്ങളിൽ നാടകനിർമ്മാണം, സമസ്യാപൂരണം, മുതലായി പല പരീക്ഷകൾ നടത്തുകയും വിജയികളെ സമ്മാനിച്ചു് പ്രോത്സാഹിപ്പിക്കുകയും ചെയ്തിരുന്നു.

ഇങ്ങനെ മനോരമയും, പിന്നീടു് "ഭാഷാപോഷിണി" യായി രൂപാന്തരപ്പെട്ട അവളുടെ സന്താനമായ കവിസമാജവും ഭാഷാപോഷണവിഷയത്തിൽ അനുഷ്ഠിച്ചിട്ടുള്ള സേവനങ്ങൾ നിരവധിയാണു്. അക്കാലത്തെ ഏതെങ്കിലും ഒരു ദിവസത്തെ മനോരമ പരിശോധിച്ചാൽ മതി, ഈ അഭിപ്രായത്തിൻെറ യാഥാർത്ഥ്യം വെളിപ്പെടുവാൻ. എന്നാൽ മനോരമചെയ്തിട്ടുള്ള സേവനങ്ങൾക്കെല്ലാം നാം കടപ്പെട്ടിരിക്കുന്നതു് പ്രസ്തുത പത്രത്തിൻെറ സ്ഥാപകനും പത്രാധിപരുമായ തെങ്ങുംമൂട്ടിൽ വറുഗീസ്സു മാപ്പിളയോടാണെന്നുള്ളതും പ്രത്യേകം സ്മരണീയമാണു്.

## കേരളവർമ്മ വലിയകോയിത്തമ്പുരാൻ

നമ്മുടെ രാജകുടുംബങ്ങളിൽ അർവ്വാചീനകാലത്തുണ്ടായിരുന്ന തമ്പുരാക്കന്മാർ പണ്ഡിതന്മാരും വിദ്വൽപ്രോത്സാഹനവിഷയത്തിൽ അതീവ തല്പരരും ആയിരുന്നു എന്നുള്ളതിന് ഒരുദാഹരണമാണ് പരപ്പനാട്ട് രാജകുടുംബത്തിൻെറ വിജയസ്തംഭവും ഭാഷാഭിമാനികൾക്ക് മകുടമണിയും അഗാധപണ്ഡിതനും ആയിരുന്ന കേരളവർമ്മ വലിയകോയിത്തമ്പുരാൻ. അദ്ദേഹത്തിൻെറ സാഹിത്യരംഗപ്രവേശനവേളയിൽ കൈരളിയുടെ നില വളരെയധികം ശോചനീയമായിരുന്നു. പദ്യഗ്രന്ഥങ്ങൾ മാത്രമാണ് അന്നുവരെ ഭാഷയിലുണ്ടായിരുന്നത്. എന്നാൽ ഒരു ഭാഷയുടെ അഭിവൃദ്ധി ഗദ്യഗ്രന്ഥങ്ങളെയാണ് ആശ്രയിച്ചിരിക്കുന്നതെന്ന തത്വം അദ്ദേഹം നേരത്തെ മനസ്സിലാക്കി ഏതദ് പോഷണാർത്ഥം അദ്ദേഹം ചെയ്തിട്ടുള്ള യത്നങ്ങൾ നിരവധിയാണ്- വിവിധപ്രസ്ഥാനങ്ങളിലായി ഭാഷയിലിന്നു കാണുന്ന നിരവധി ഗ്രന്ഥങ്ങൾക്ക് മാർഗ്ഗദർശനം ചെയ്തിട്ടുള്ളത് അദ്ദേഹത്തിൻെറ കൃതികളാണ്. സംസ്കൃതത്തിൽ കാളിദാസരചിതമായ "ശാകുന്തള"ത്തെ മലയാളത്തിലേക്ക് തർജ്ജമചെയ്തതോടുകൂടിയാണ് അദ്ദേഹത്തിന് "കേരളകാളിദാസൻ" എന്ന പേരുണ്ടായത്. മയൂരസന്ദേശം, വിശാഖവിജയം, ശാകുന്തളം, അക്ബർ, ഗദ്യമാലിക, ദൈവയോഗം, എന്നിങ്ങനെ, വിവിധ പ്രസ്ഥാനങ്ങളിലായി അനവധിഗ്രന്ഥങ്ങൾ അദ്ദേഹത്തിൻെറവകയായിട്ടുണ്ട്.

സാഹിത്യവാസനയുള്ള യുവാക്കന്മാരെ സാഹിത്യപരിശ്രമങ്ങൾക്കുവേണ്ടി അദ്ദേഹം ക്ഷണിക്കുകയും അവരെ സ്തുതികൊണ്ടും സർട്ടിഫിക്കേററുകൾകൊണ്ടും പ്രോത്സാഹിപ്പിക്കുകയും ചെയ്തതിൻെറ ഫലമാണ് പിൽക്കാലത്ത് കേ. സി. തുടങ്ങിയ പലകവികളും പ്രസിദ്ധന്മാരായിത്തീർന്നതുതന്നെ. ഇംഗ്ലീഷിലും, സംസ്കൃതത്തിലും അദ്ദേഹത്തിനുണ്ടായിരുന്ന അഗാധപാണ്ഡിത്യത്തിൻെറ ഫലമായി ആ ഭാഷകളിലുണ്ടായിരുന്ന വിവിധപ്രസ്ഥാനങ്ങളെ ഭാഷയിലേക്കു പകർത്തുന്നതിനദ്ദേഹത്തിനു സാധിച്ചു. മലയാളഭാഷാ

സാഹിത്യസൗധത്തിൻെറ അസ്ഥിവാരം അമിതബലത്തോടുകൂടി കെട്ടിപ്പടുക്കുന്നതിനാണ് കേരളവർമ്മ തൻെറ ജീവിതകാലമത്രയും പരിശ്രമിച്ചിട്ടുള്ളത്.

## പ്രസ്തുത ഗ്രന്ഥരചനയിൽ കഥാകാരൻ സ്വീകരിച്ചിരിക്കുന്ന രീതി

"വലിയവരെ ചെറുതാക്കുകയോ ചെറിയവരെ വലുതാക്കുകയൊ ചെയ്യുകയല്ല ഒരു ജീവചരിത്രത്തിൻെറ ഉദ്ദേശ്യം." ഈ അഭിപ്രായത്തെ മനസ്സിൽ വെച്ചുകൊണ്ടുതന്നെയാണ്, ഗ്രന്ഥകാരൻ പ്രസ്തുത ഗ്രന്ഥനിർമ്മാണം ചെയ്തിട്ടുള്ളത്. എന്നാൽ "മരിച്ചവരെപ്പററിയുള്ള ദോഷപ്രഖ്യാപനം പാപമാണ്" എന്ന വസ്തുതയും ഗ്രന്ഥകാരൻ വിസ്മരിച്ചിട്ടില്ല. ജീവിതത്തിൻെറ എല്ലാവശങ്ങളും വേണ്ടവിധത്തിൽ ചിത്രീകരിക്കുക എന്നുള്ളത് പല ജീവചരിത്രകാരന്മാൎക്കും പ്രയാസമേറിയതാണ്. പ്രസ്തുത ഗ്രന്ഥമാകട്ടെ കേ. സി. യുടെ ജീവചരിത്രമാണെന്ന് പലരും തെററിദ്ധരിച്ചിട്ടുണ്ട്. എന്നാൽ അദ്ദേഹത്തിൻെറ സാഹിത്യപരിശ്രമങ്ങളുടെ ചരിത്രം മാത്രമാണ് പ്രസ്തുത ഗ്രന്ഥത്തിൽ നാം കാണുന്നതു്. കഥാനായകൻെറ യഥാൎത്ഥജീവിതം ഏതുവിധത്തിലായിരുന്നു എന്നറിയണമെങ്കിൽ നാം ഇതരതെളിവുകളെ ആശ്രയിക്കേണ്ടിയിരിക്കുന്നു. കേ. സി. യുടെ കാവ്യാദ്ധ്വസഞ്ചാരത്തെമാത്രം വർണ്ണിച്ച്, അതുതന്നെ അദ്ദേഹത്തിൻെറ ജീവചരിത്രമാക്കുവാനാണ് മി: ശർമ്മ ശ്രമിച്ചിട്ടുള്ളതു്. ജീവിതത്തിലെ ഏതെങ്കിലും പ്രധാനാംശത്തെമാത്രം സ്വീകരിച്ച് ജീവചരിത്രങ്ങൾ രചിക്കുന്ന ചരിത്രകാരന്മാർ ആംഗലേയഭാഷയിൽ ധാരാളമുണ്ടുതാനും.

മററു ജീവചരിത്രങ്ങളെ അപേക്ഷിച്ച് പ്രസ്തുത കൃതിക്കുള്ള മെച്ചം, ഇതിൽ കഥാനായകൻെറ സമകാലികമായ സാഹിത്യപശ്ചാത്തലം വിശദമായി ചിത്രീകരിച്ചുകാണിച്ചിട്ടുണ്ടു എന്നുള്ളതാണ്. മനോരമ സാഹിത്യപോഷണവിഷയത്തിൽ ചെയ്തിട്ടുള്ള സേവനങ്ങൾ, കേരളവർമ്മ സാഹിത്യ

കാരന്മാരെ പ്രോത്സാഹിപ്പിച്ചിരുന്ന വിധം, അന്നത്തെ കവിസമാജം, അവരുടെ പ്രതിപാദനസമ്പ്രദായങ്ങൾ, എന്നീ വിഷയങ്ങളെപ്പററിയെല്ലാം പഠിതാക്കൾക്ക് വേണ്ടത്ര ജ്ഞാനം ഉണ്ടാകത്തക്കവിധത്തിൽ ഉചിതമായ വിവരണങ്ങൾ യഥാവസരം നൽകിക്കൊണ്ടാണ് ഗ്രന്ഥഗതി. അക്കാലത്തു് മലയാളസാഹിത്യസിന്ധുവിലുണ്ടായ ആകോളിളക്കത്തെപ്പററി—ദ്വി:പ്രാസവാദത്തെപ്പററി— വർണ്ണിക്കുവാൻ ഗ്രന്ഥകാരൻ പ്രസ്തുത ഗ്രന്ഥത്തിന്റെ നാലിൽ ഒരു ഭാഗംതന്നെ വിനിയോഗിച്ചിട്ടുള്ളതായി നാം കാണുന്നു.

കൂടാതെ സാഹചര്യങ്ങളാണ് മനുഷ്യനെ ഉന്നതിയിലേക്കു നയിക്കുന്നതു് എന്നിങ്ങനെ പല കാര്യങ്ങളെപ്പററിയും സവിസ്തരം ഗ്രന്ഥകാരൻ പ്രതിപാദിച്ചുകാണുന്നു. ഈദൃശങ്ങളായ രീതി സ്വീകരിച്ചിരിക്കുന്നു എന്നുള്ളതു് പ്രസ്തുത ഗ്രന്ഥത്തിന് ഒരു ഭൂഷണം തന്നേയാണ്. ചുരുക്കത്തിൽ മി: ശർമ്മയുടെ ഭാവനാത്മകമായ ആശയഗതികളുടെ പ്രതിഫലനങ്ങളാണ് പ്രസ്തുത ഗ്രന്ഥത്തിൽ ആദ്യന്തം നാം ദർശിക്കുന്നതു്.



